വാല്യം – 25 ലക്കം – 8 ആഗസ്റ്റ് 2012 വില – 10 രൂപ

# ബഥേൽ പത്രിക

ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രം



സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച്, ചെറിയനാട്

## ദേവാലയകൂദാശ

2012 ആഗസ്റ്റ് 27,28 (തിങ്കൾ, ചൊവ്വ)





# സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച്, ചെറിയനാട്

# ദേവാലയകൂദാശ

2012 ആഗസ്റ്റ് 27,28 (തിങ്കൾ, ചൊവ്വ)









കർത്താവിൽ പ്രിയരെ,

ചെറിയനാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ദേവാലയത്തിന്റെ കൂദാശ, ദൈവഹിതമായാൽ **2012 ആഗസ്റ്റ് 19 മുതൽ 28 വരെയുള്ള തീയതികളിൽ മലങ്കര സഭയുടെ പരമാദ്ധ്യക്ഷൻ പ. ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിലും ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ്, നിരണം ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ചെന്നൈ ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്,നിലയ്ക്കൽ ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, അഹമ്മദാബാദ് ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ യൂലിയോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ സഹകാർമ്മികത്വത്തിലും കൂദാശ ചെയ്യപ്പെടുന്നു.** ഈ മഹനീയ ശുശ്രൂഷയിലും അനുബന്ധ കർമ്മങ്ങളിലും ഏവരും പ്രാർത്ഥനാപൂർവ്വം വന്ന് സംബന്ധിച്ച് അനുഗ്രഹപ്രദമാക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

എന്ന്, കർതൃശുശ്രൂഷയിൽ

**രാജൻ വറുഗീസച്ചൻ** (വികാരി) **എം.പി. കുഞ്ഞപ്പി** (ട്രസ്റ്റി) **അനീഷ് മാത്യു തോമസ്** (സെക്രട്ടറി)

**മാമ്മൻ പി. ഫിലിപ്പോസ്** (ജന: കൺവീനർ) **എം.ജെ. മാത്യു** (കൺവീനർ പ്രോഗ്രാം കമ്മറ്റി)

## കാര്യപരിപാടികൾ

**2012 ആഗസ്റ്റ് 19 ഞായർ**

6.30 am : **പ്രഭാത നമസ്കാരം**

7.30 am : **വി. കുർബ്ബാന**
**അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത**

8.45 am : **ഇടവകയിലെ 75 വയസ്സ് പൂർത്തിയായവരെ ആദരിക്കൽ**

9.15 am : **കൊടിമരം കൂദാശ**
(സെന്റ് ജോർജ്ജ് യുവജനപ്രസ്ഥാനം പണികഴിപ്പിച്ചത്)

9.45 am : **കൊടിയേറ്റ്**

**2012 ആഗസ്റ്റ് 24 വെള്ളി**

10.30 am : **ദേവാലയ കൂദാശ ഒരുക്കധ്യാനം**
**റവ. ഫാ. ജോജി കെ. ജോയി (അടൂർ)**

6.00 pm : **സന്ധ്യാനമസ്കാരം**

**2012 ആഗസ്റ്റ് 25 ശനി**

6.00 pm : **സന്ധ്യാനമസ്കാരം**

7.00 pm : **വചനശുശ്രൂഷ**
**റവ. ഫാ. തോമസ് വർഗീസ് അമയിൽ**
(കേന്ദ്ര വൈദികസംഘം ജന. സെക്രട്ടറി)

**2012 ആഗസ്റ്റ് 26 ഞായർ**

7.00 am : **പ്രഭാത നമസ്കാരം**

8.00 am : **വി. കുർബ്ബാന**

2.00 pm : **ദീപശിഖാ പ്രയാണം**

6.00 pm : **സന്ധ്യാനമസ്കാരം**

**2012 ആഗസ്റ്റ് 27 തിങ്കൾ**

4.30 pm : **സ്വീകരണ ഘോഷയാത്ര**

6.00 pm : **സന്ധ്യാനമസ്കാരം**
**വി. ദേവാലയ കൂദാശ, കല്ലിടീൽ (1–ാംഭാഗം)**

9.00 pm : **ആശീർവ്വാദം**

9.15 pm : **ആകാശദീപക്കാഴ്ച**

**2012 ആഗസ്റ്റ് 28 ചൊവ്വ**

6.30 am : **പ്രഭാത നമസ്കാരം**
**വി. ദേവാലയ കൂദാശ (2–ാംഭാഗം)**
**വി. മൂന്നിന്മേൽ കുർബ്ബാന**
(പ. കാതോലിക്കാ ബാവാ)

10.45 am : **ആശീർവ്വാദം, കൈമുത്ത്**

11.00 am : **പൊതുസമ്മേളനം**

അദ്ധ്യക്ഷൻ : **അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ**

സ്വാഗതം : റവ. ഫാ. രാജൻ വറുഗീസ് (വികാരി)

റിപ്പോർട്ട് : **ശ്രീ. മാമ്മൻ ഫിലിപ്പോസ്**

ഉത്ഘാടനം : **പ. ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ**

മുഖ്യപ്രഭാഷണം: **Hon. Justice ജെ. ബഞ്ചമിൻ കോശി**
(ചെയർമാൻ, കേരളാ സ്റ്റേറ്റ് മനുഷ്യാവകാശ കമ്മീഷൻ)

സ്മരണിക പ്രകാശനം, താക്കോൽദാനം :
പ. ബാവാ തിരുമേനി

ആശംസ : **വെരി. റവ. ബിഷപ്പ് തോമസ് കെ. ഉമ്മൻ**
(CSI മദ്ധ്യകേരള മഹാ ഇടവക)
**അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത**
**ശ്രീ. പി.സി. വിഷ്ണുനാഥ് MLA**
**റവ. ഫാ. മാത്യു വറുഗീസ്** (ഭദ്രാസന സെക്രട്ടറി)
**റവ. ഡോ. അലക്സാണ്ടർ എം. ഐസക്ക്**
(വികാരി, ഇമ്മാനുവേൽ മാർത്തോമ്മാ ചർച്ച്, ചെറിയനാട്)
**ശ്രീമതി വിലാസിനി കരുണാകരൻ**
(ചെറിയനാട് ഗ്രാമപഞ്ചായത്ത് പ്രസിഡന്റ്)
**ശ്രീ. മനോജ് മോഹൻ**
(ഗ്രാമപഞ്ചായത്ത് വാർഡ് മെമ്പർ)

ആദരിക്കലും, ഉപഹാരസമർപ്പണവും: **പ. കാതോലിക്കാ ബാവാ**

അനുമോദനം : **B.Com പരീക്ഷയിൽ ഒന്നാം റാങ്ക് നേടിയ കുമാരി നിഷാ രാജുവിന്**

കൃതജ്ഞത : **ശ്രീ. എം.ജെ. മാത്യു**

**കാതോലിക്കാ മംഗളഗാനം**

1.00 pm : **സ്നേഹവിരുന്ന്**

6.00 pm : **സന്ധ്യാനമസ്കാരം**

# സ്വാതന്ത്ര്യവും സമാധാനവും അകലെയോ.....

ഭാരതം സ്വാതന്ത്ര്യലബ്ധിയുടെ ആറര പതിറ്റാണ്ട് വർണാഭമായി ആഘോഷിക്കുന്നു. സമൃദ്ധിയുടെയും സമാധാനത്തിന്റെയും സമത്വത്തിന്റെയും ഗതകാല സ്മരണകൾ അയവിറക്കിക്കൊണ്ട് മലയാളി ഓണം ആഘോഷിക്കാൻ വട്ടം കൂട്ടുന്നു. സ്വാതന്ത്ര്യത്തിന്റെയും സമത്വ സ്വപ്നങ്ങളുടെയും ഈ സജീവ സ്മരണയിൽ പച്ചപ്പരവതാനി വിരിച്ച് നദികൾ തഴുകി ഒഴുകുന്ന ഈ മണ്ണിനെ അരാജകത്വവും അഴിമതിയും മതതീവ്രവാദവും വിഷലിപ്തമാക്കുന്നു. സാംസ്കാരിക കേരളത്തിന് കളങ്കം ചാർത്തി അരങ്ങ് തകർത്ത് കൊലപാതകികൾക്ക് അഭിവാദ്യം വിളിച്ചും ജനജീവിതം ദുസഹമാക്കി ഹർത്താലുകൾ നടത്തിയും പിന്നിട്ട നാളുകളിൽ അനേകം ശരികൾക്കും ശരികേടുകൾക്കും ഈ മണ്ണ് സാക്ഷ്യം വഹിച്ചു. സ്വാതന്ത്ര്യലബ്ധിക്കുവേണ്ടി അദ്ധ്വാനിച്ച മഹാരഥന്മാർ സ്വപ്നം കണ്ട ഭാരതം ഇന്ന് പല ദുസ്വപ്നങ്ങളുടെയും ഭൂമിയായി മാറിയിരിക്കുന്നു.

ജനങ്ങളാൽ ജനങ്ങൾക്കുവേണ്ടി ജനങ്ങളുടെ ജനാധിപത്യ സംവിധാനങ്ങൾക്കുവേണ്ടി രൂപംകൊണ്ട രാഷ്ട്രീയ പ്രത്യയ ശാസ്ത്രങ്ങൾ ഇന്ന് മനുഷ്യജീവന് വില കല്പിക്കാതെ അരുംകൊലകൾക്ക് വേദിയായി തീരുന്നു. കൊലപാതകരാഷ്ട്രീയത്തിന്റെ കൊടുംക്രൂരതകൾ, നീചആസൂത്രണങ്ങൾ, അതിന് ഒത്താശകൾ ചെയ്യുന്ന മുഖ്യധാരാ രാഷ്ട്രീയപാർട്ടികൾ, കക്ഷിരാഷ്ട്രീയ ഭേദമെന്യേ പോർവിളികളും 'മണി'മുഴക്കങ്ങളും ഉയർത്തുന്നു.

ഈ കൊലപാതക രാഷ്ട്രീയം ഇന്ന് കലാലയങ്ങളിലും മുൻകാലങ്ങളിലെ പോലെ വർദ്ധിച്ചു വരുന്നു. കലാലയങ്ങൾ കലാപഭൂമിയായി മാറുന്നു. മൂല്യങ്ങൾ നഷ്ടപ്പെട്ട് ജീവനും ജീവിതത്തിനും സഹജീവനത്തിനും വില കല്പിക്കാതെ പോർവിളികൾ മുഴക്കി മുന്നേറുന്നു. തെറ്റു തിരുത്താനോ മാറ്റം വരുത്താനോ ആരും തയ്യാറാകുന്നില്ല.

ദൈവത്തിന്റെ സ്വന്തം നാട് എന്ന് വിശേഷിപ്പിക്കുന്ന ഈ കൊച്ചുകേരളത്തിൽ മനുഷ്യന്റെ ആരോഗ്യത്തിനും ജീവനും സുരക്ഷിതത്വം ഇല്ല എന്നതിനു ഉത്തമ തെളിവാണ് അടുത്ത കാലത്തെ ഭക്ഷ്യ വിഷബാധ. പണം നൽകി വിഷം വാങ്ങി ഭക്ഷിച്ച് മനുഷ്യൻ മരിക്കാൻ ഇടവരുന്നു. എങ്ങനെയും ധനം സമ്പാദിക്കുക എന്ന അത്യാർത്തിയോടെ മനുഷ്യൻ മനുഷ്യനു കുരുതിക്കളം ഒരുക്കുന്നു.

യാത്രാവേളകളിലെ പീഢനം ഒരു നിത്യസംഭവമായി മാറിയിരിക്കുന്നു. പ്രായഭേദമെന്യേ പീഢിപ്പിക്കുന്നവരും പീഢിപ്പിക്കപ്പെടുന്നവരും വർദ്ധിച്ചു വരുന്നു. ഇവിടെ നിയമങ്ങളും നിയമസംവിധാനങ്ങളും ബലഹീനമായി തീരുന്നു എന്നത് വേദനാജനകമാണ്. ആർക്കും ഏത് തെറ്റിൽനിന്നും നിഷ്പ്രയാസം രക്ഷപെടാം എന്ന ചിന്ത തെറ്റുകൾ ചെയ്യാൻ ഇന്ന് മനുഷ്യന് ആവേശവും ആവേഗവും പകരുന്നു.

മാറ്റം ഉണ്ടാകേണ്ടത് നാം ഓരോരുത്തലിലുമാണ്. പാലിക്കപ്പെടേണ്ടത് പാലിക്കപ്പെടാതെ പോകുമ്പോഴാണ് അസമത്വങ്ങളും അതിക്രമങ്ങളും അഴിമതിയും രൂപമെടുക്കുന്നത്. ഈ സ്വാതന്ത്ര്യദിനത്തിലെങ്കിലും നമുക്ക് നമ്മുടെ നാടിനെ ഒന്നു സ്നേഹിച്ചു തുടങ്ങാം. ഈ നാടിന്റെ സ്വാതന്ത്ര്യത്തിനുവേണ്ടി ജീവിതങ്ങൾ അർപ്പിച്ച ധീരജന്മങ്ങൾക്ക് മുമ്പിൽ പ്രണാമം അർപ്പിച്ചുകൊണ്ട് ഏവർക്കും സ്വാതന്ത്ര്യത്തിന്റെയും സമത്വത്തിന്റെയും നല്ല ആശംസകൾ നേരുന്നു....

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

വാല്യം – 25 ലക്കം – 7

# ബഥേൽ പത്രിക

ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

BETHEL PATRIKA, P.B. NO. 38,
CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org



**ബഥേൽ പത്രിക വരിസംഖ്യ**

| | |
|---|---|
| 1 വർഷം | ` 100 |
| 2 വർഷം | ` 200 |
| 5 വർഷം | ` 450 |
| 15 വർഷം | ` 1500 |

**പരസ്യനിരക്കുകൾ**

| | |
|---|---|
| Cover Back Multy | ` 5000 |
| Front Inner B/W | ` 3000 |
| Back Inner B/W | ` 2500 |
| Favours Recived | ` 500 |




താളുകളിൽ....

## ആഗസ്റ്റ് – 2012



# ആക്രമണ പരമ്പരകളും ക്രൈസ്തവ പ്രതിബദ്ധതയും

തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ

മാറ്റത്തിന്റെയും വികസനത്തിന്റെയും പുത്തൻകാഴ്ചപ്പാടുകളുടെയും ലോകത്തിലേക്ക് മാനവരാശി കുതിക്കുമ്പോഴും അവരുടെ ഇടയിൽ വർദ്ധിച്ചു വരുന്ന ആക്രമണ സ്വഭാവം ഏവരേയും അമ്പരപ്പിക്കുന്നതാണ്. സാംസ്ക്കാരികതയ്ക്കും സാക്ഷരതയ്ക്കും പുകൾപെറ്റ കേരളത്തിലെ ദിനപത്രം ഓരോ ദിവസവും സംസാരിക്കുന്നത് അക്രമത്തിന്റെയും രക്തരൂക്ഷിതമായ അവസ്ഥകളുടെയും പേടിപ്പിക്കുന്ന സംഭവങ്ങളെപ്പറ്റിയാണ്. കൊലപാതകങ്ങളിലെ മൃഗീയത, സംഭവങ്ങളിലെ പൈശാചികത, വാർത്തകളിലെ ബീഭത്സത ഇവയൊക്കെ കേരളീയന്റെ ജീവിതത്തെ ഒരു മുഴുനീള ഹൊറർ ചിത്രം പോലെ ആക്കിത്തീർത്തിട്ടുണ്ട്.

കല്ലുകൊണ്ടും, മരംകൊണ്ടുമുള്ള ആയുധങ്ങൾ ഉപയോഗിച്ച മനുഷ്യൻ സൂപ്പർസോണിക്ക് യുഗത്തിലേക്ക് ഉയർന്നപ്പോൾ ചോരയുടെ ഗന്ധം എവിടെയും പരക്കുന്നു. സാക്ഷരതയും സാമ്പത്തിക സുരക്ഷിതത്വവും മനുഷ്യനിലെ ആക്രമണ പ്രവണതകളെ ഇല്ലാതെയാക്കും എന്നുള്ള ചിന്തകൾക്ക് കടകവിരുദ്ധമായ സംഭവങ്ങൾ ആണ് നാം ദിനംതോറും കണ്ടുകൊണ്ടിരിക്കുന്നത്. എതിരാളിയുടെ ദേഹത്ത് നിർദാക്ഷണ്യം ആയുധങ്ങൾ പ്രയോഗിക്കാനുള്ള മനുഷ്യന്റെ മരവിപ്പ്, സ്വന്തം മകളെപ്പോലും വികാരഭരിതമായി ആക്രമിക്കുന്ന പിതാവിന്റെ നിർമനുഷ്യത്വം, മകളുടെ ശരീരം വിറ്റുജീവിക്കുന്ന മാതാവിന്റെ ആർത്തി, പാഠപുസ്തകങ്ങൾക്കൊപ്പം കൊലക്കത്തി കൊണ്ടുനടക്കുന്ന വിദ്യാർത്ഥി സമൂഹത്തിന്റെ നിർഭയത്വം എന്നിങ്ങനെ ഭീതിജനകമായ കാഴ്ചകൾ ആണ് നമുക്ക് ചുറ്റും നടമാടുന്നത്.

ഇത്തരം വാർത്തകൾ വായിക്കുമ്പോൾ അസ്വസ്ഥതയോടൊപ്പം കുറ്റബോധവും എന്റെ മനസ്സിൽ ഉണ്ടാകാറുണ്ട്. സത്യവെളിച്ചത്തിലേക്കും പരസ്പര സാഹോദര്യത്തിലേക്കും വഴികാണിക്കേണ്ടുന്ന മതദർശനങ്ങൾക്ക് എവിടെയാണ് പാളിച്ച സംഭവിക്കുന്നത് എന്ന ചിന്തയാണ് എന്റെ കുറ്റബോധത്തിന് ആധാരം. ഒരു വ്യക്തിയുടെ ആത്മീകവും, മാനസികവും ആയ വളർച്ച പരിശുദ്ധ സഭയുടെ ഉത്തരവാദിത്വവും കടമയുമാണ്. വഴിതെറ്റുന്ന സമൂഹത്തിന്റെ അപചയങ്ങളെ ചോദ്യം ചെയ്യുവാനും, തിരുത്തുവാനുമുള്ള നിയോഗം സഭയ്ക്കുണ്ട്. പാതതെളിയിക്കുവാനും, പാതയ്ക്ക് വെളിച്ചമേകുവാനും, എന്തിന് പാതയാകുവാനുമുള്ള നിയോഗം ദൈവശരീരമായ സഭയ്ക്കുണ്ട്.

യുവതലമുറയെ ഈ കാര്യങ്ങളുടെ ഗൗരവം പറഞ്ഞുമനസ്സിലാക്കുവാൻ ഭദ്രാസനത്തിലെ യുവതികൾക്കായി ഒരു പ്രബോധന ക്ലാസ്സ് വിജയകരമായി ഭദ്രാസന അരമനയിൽ നടത്തപ്പെട്ടു. യുവാക്കൾക്കായി ഇത്തരം പ്രബോധനങ്ങൾ നൽകുവാനുള്ള ക്ലാസ്സുകൾ ക്രമീകരിച്ചു കഴിഞ്ഞു.നിസംഗതയോടെ സമൂഹത്തിന്റെ മാറ്റങ്ങളെ കണ്ട് നോക്കിനിൽക്കാതെ ആകുന്നത് എല്ലാം നമ്മുടെ മക്കളുടെ ആത്മീയ പുരോഗതിക്ക് നൽകണമെന്നാണ് നമ്മുടെ ആഗ്രഹം.

മക്കളുടെ വിദ്യാഭ്യാസത്തിലും ഭൗതിക പുരോഗതിയിലും നാം പ്രകടിപ്പിക്കുന്ന തീഷ്ണമായ ഇടപെടലുകൾ അവരെ ഉത്തമപൗരന്മാർ ആക്കിത്തീർക്കുന്നതിലും ഉണ്ടാകുമ്പോൾ മാത്രമേ സമാധാനപൂർണ്ണമായ സമൂഹസൃഷ്ടി നിർവ്വഹിക്കുവാൻ നമുക്ക് കഴിയുകയുള്ളൂ.

ആദരാഞ്ജലികൾ

# ഹൃദയങ്ങളെ തൊട്ടറിഞ്ഞ ശ്രേഷ്ഠ ഇടയൻ

**ഫാ. അജി കെ. തോമസ്**

"നമ്മുടെ സഭയുടെ ജനകീയ മെത്രാപ്പോലീത്താ നഷ്ടപ്പെട്ടു" ഭാഗ്യസ്മരണാർഹനായ മാർ പക്കോമിയോസ് മെത്രാപ്പോലീത്താ യെക്കുറിച്ച് സംസ്ക്കാര ശുശ്രൂഷകൾക്ക് പ്രധാന കാർമ്മികത്വം വഹിച്ച പരി. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തന്റെ പ്രസംഗത്തിൽ സൂചിപ്പിച്ച വാക്കുകളാണിത്. ആടുകളോടൊപ്പം വസിച്ച നല്ല ഇടയന്റെ ദൗത്യം നിറവേറ്റിയ പിതാവ്. ജനങ്ങളോടൊപ്പം ജീവിച്ച തിരുമേനി എന്ന വ്യക്തി പ്രഭാവത്തിന്റെ മാറ്റ് വർദ്ധിപ്പിക്കുന്നത് ദൈവം അദ്ദേഹത്തിന് വ്യത്യസ്തതകളായിരുന്നു.

പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെയും പരി. ബസേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ ബാവയുടെയും പാരമ്പര്യ വഴിയിൽ 1946 ജനുവരി 26 ന് ജനനം. ആത്മീയ തീഷ്ണതയുള്ള മാതാപിതാക്കളുടെ ശിക്ഷണം. എഞ്ചിനിയറിംഗ് വിദ്യാഭ്യാസത്തിന് ചേർന്നപ്പോഴുണ്ടായ ടൈഫോയ്ഡ് രോഗം ശുശ്രൂഷയുടെ പുതിയ വഴിയിലേക്ക് തിരിഞ്ഞു. സന്യാസ പ്രസ്ഥാനത്തിന്റെ കേദാരഭൂമിയായ പെരുനാട് ബഥനി ആശ്രമത്തിലെ സാധുവായി ശുശ്രൂഷയുടെ പ്രഥമ പടികൾ, സമ്പന്ന കുടുംബത്തിൽ ജനിച്ച തിരുമേനി തന്റെ പ്രവർത്തന മേഖലയായി തെരഞ്ഞെടുക്കുന്നത് അന്ന് ദാരിദ്ര്യത്തിലായിരുന്ന ബഥനി ആശ്രമമായിരുന്നു. അന്ത്യമായി വിശ്രമിക്കുവാൻ ആഗ്രഹിച്ചതും ബഥനി ആശ്രമം തന്നെയായിരുന്നുവെന്നത് അദ്ദേഹത്തിന്റെ ജീവിതത്തിന്റെ വ്യത്യസ്തത വെളിപ്പെടുത്തുന്നു. ചുരുക്കം ചിലർക്ക് മാത്രം പട്ടം നൽകിയ പാറേട്ട് മാർ ഈവാനിയോസിൽ നിന്ന് ശെമ്മാശപട്ടം സ്വീകരിച്ചു. പ്രധാന വ്യത്യസ്തത ബി.എഡ് പഠനം പൂർത്തീകരിച്ച തിരുമേനിക്ക് അന്ന് അദ്ദേഹം നേരിട്ട് പൂർണ്ണ ശെമ്മാശ്ശപട്ടം നൽകുമായിരുന്നു.



തുമ്പമൺ ഭദ്രാസനത്തിലെ അജപാലനശുശ്രൂഷ നിർവ്വഹിച്ച് മലങ്കര സഭയിലെ പ്രധാന 'ധ്യാന ഗുരു'വായി പ്രവർത്തിച്ചു. 1992 പരുമലയിൽ കൂടിയ മലങ്കര അസോസിയേഷൻ മേൽപ്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. ഔദ്യോഗിക സ്ഥാനാർത്ഥി അല്ലായിരുന്നുവെങ്കിലും അദ്ദേഹത്തിന് ലഭിച്ച വോട്ടുകൾ ജനകീയതയുടെ വേറിട്ട അദ്ധ്യായം രചിച്ചു. വടക്കൻ ഭദ്രാസനങ്ങളുടെ നേതൃത്വം സഭയ്ക്ക് സമാധാനത്തിന്റെ അനുഭവങ്ങളെ നൽകി.

## ജനകീയ പിതാവിന്

സഭയുടെ പാരമ്പര്യത്തിൽ അതിശ്രേഷ്ഠ മായ അദ്ധ്യായങ്ങൾ രചിച്ച ഓണാട്ടുകരയുടെ മണ്ണിൽ അജപാലന ശുശ്രൂഷയ്ക്കായി എത്തിയത് വ്യത്യസ്തമായിരുന്നു. മാവേലിക്കര ഭദ്രാസന ത്തിന്റെ പ്രഥമ ഇടയൻ ആദ്യം താമസിച്ചത് പിതാ ക്കന്മാർ അന്തിയുറങ്ങിയ എം.എസ്. സെമിനാരി യുടെ 2 മുറികൾ മാത്രമുള്ള കെട്ടിടത്തിൽ. അവിടെ അദ്ദേഹത്തിന്റെ ജീവിതം ലാളിത്യത്തിന്റെ ഭാവത്തി ലൂടെ ജനഹൃദയങ്ങളിൽ സ്ഥാനം പിടിക്കുകയായി രുന്നു. തിരുമേനിയിലെ ജനകീയതയുടെ വ്യക്തി മുദ്ര മാവേലിക്കര ഭദ്രാസനത്തിന് മനോഹരമായ തെയോഭവൻ അരമന എന്ന യാഥാർത്ഥ്യം പൂർത്തീകരിച്ചു. അരമന നിർമ്മാണത്തിന്റെ കടബാ ദ്ധ്യതകൾ പൂർത്തീകരിച്ച് 2011-12 വർഷത്തെ ഭദ്രാ സന പൊതുയോഗം ജൂലൈ 14-ാം തീയതി നട ത്തി. Diocesan Development & Charity Fund സ്വരൂ പിച്ച് 7 ലക്ഷം രൂപ ചാരിറ്റിക്കായി സമാഹരിച്ചു.

ആരാധനാ - പ്രാർത്ഥനാ കാര്യങ്ങളിലും ഈ വ്യത്യസ്തത ദർശിക്കാം. ഒത്തിരി പ്രാർത്ഥിക്കാൻ ഇഷ്ടപ്പെടാത്ത തിരുമേനി മൗനമായി ദൈവത്തോട് സംവേദനം ചെയ്യുവാൻ ഇഷ്ടപ്പെട്ടിരുന്നു. എവിടെ പ്പോയാലും അരമനചാപ്പലിന്റെ വാതിൽപ്പടിയിൽ വന്ന് കുരിശ് വരച്ച് പ്രാർത്ഥിക്കും. ഏറ്റവും അവ സാനമായി ലേക്-ഷോർ ആശുപത്രിയിലേക്ക് പോകുന്നതിന് മുമ്പായി രാവിലെ 2 പ്രാവശ്യം ചാപ്പ ലിന്റെ മുമ്പിൽ നിന്ന് കരിശ് വരച്ച് പ്രാർത്ഥിച്ചത് ഓർക്കുന്നു.

കൃത്യനിഷ്ഠ, അതിഥി സൽക്കാരം, എല്ലാവ രെയും ഒരുമിച്ച് നിർത്തുവാനുള്ള കഴിവ് എന്നിവ അദ്ദേഹത്തിനുണ്ടായിരുന്നു. ഞങ്ങളോട് എപ്പോഴും പറയുമായിരുന്നു എന്റെ അടുത്തുനിൽക്കുന്ന നിങ്ങൾ പരസ്പരം സ്നേഹിച്ച് ജീവിക്കണം അക ലുവാൻ ഇടയാകരുത്. എന്നോട് അകന്നുനിൽക്കു ന്നവരെ അടുപ്പിക്കുവാൻ ശ്രമിക്കണം. ആരെയെ ങ്കിലും ശാസിച്ചാൽ പ്രത്യേകിച്ച് അച്ചന്മാരോട് തിരു മേനി പറയുന്നത് ഇങ്ങനെയായിരുന്നു. 'എനിക്ക് പ്രശ്നമൊന്നുമില്ലച്ചാ' ഇത് തിരുമേനിയുടെ താഴ്മ യുടെ ഭാവത്തെ വ്യത്യസ്തമാക്കി ജനകീയനാക്കി തീർത്തു. തിരുമേനിയുടെ കൂടെ നിന്നവരുടെ ചെറിയ ചെറിയ കാര്യങ്ങൾ പോലും പല ആവർത്തിച്ച് ചോദിച്ച് മനസ്സിലാക്കും. പരിചയമുള്ള ആളായാലും ഇല്ലെങ്കിലും ജീവിതത്തിൽ ആദ്യ മായി കാണുന്ന വ്യക്തിയോട് പോലും തിരുമേനി ചോദിക്കുന്ന വാചകമാണിത് 'എന്നോ ഉണ്ട്' ചിരി ച്ചുകൊണ്ട്. ഇത് അദ്ദേഹത്തിന് മാത്രമുണ്ടായിരുന്ന നൈർമ്മല്യത.

"എനിക്ക് ആരോടും പിണക്കമില്ല, പരിഭവ



മില്ല'' എന്ന് എപ്പോഴും പറയുമായിരുന്നു. ആരെയും വെറുപ്പിക്കാതിരിക്കുവാൻ തിരുമേനി ചിലപ്പോൾ തീരുമാനങ്ങൾ എടുക്കുവാൻ ഒത്തിരി ചിന്തിക്കുമായിരുന്നു. അതെന്റെ ബലഹീനതയായി കാണരുത്.... മാതാപിതാക്കളെ സഹോദരങ്ങളെ ആഴമായി സ്നേഹിച്ച തിരുമേനി ബന്ധങ്ങളുടെ പവിത്രത വെളിപ്പെടുത്തുകയായിരുന്നു. യാത്ര തിരുമേനിക്ക് ഒത്തിരി ഇഷ്ടമായിരുന്നു. അനേക വിദേശരാജ്യങ്ങൾ സന്ദർശിച്ചു. 2012 ഏപ്രിൽ മാസ ത്തിൽ അരമനയിലെ അന്തേവാസികളോടൊപ്പം കൊടൈക്കനാൽ യാത്രയും മെയ്മാസത്തിൽ ഭദ്രാ സനത്തിലെ അച്ചന്മാരോടും കൊച്ചമ്മമാരോടും മക്കളോടുമൊപ്പം ഉല്ലാസയാത്ര നടത്തിയതും അദ്ദേ ഹത്തിലെ പിതൃവാത്സല്യത്തിന്റെ വേറിട്ട കാഴ്ച സമ്മാനിച്ചു.

അദ്ദേഹത്തിന്റെ അവസാന ദിവസത്തിനും പ്രത്യേക തകർച്ച ഉണ്ടായിരുന്നു. 2012 ആഗസ്റ്റ് 1 കന്യകമറിയാം അമ്മയുടെ വാങ്ങിപ്പ് നോമ്പ് ആരം ഭിക്കുന്ന ദിനം. രാവിലെ 5 മണിക്ക് ICU വിൽ നിന്ന് ഞങ്ങളെ വിളിപ്പിച്ചു. ആ സമയം മുതൽ നാഥന്റെ സന്നിധിയിലേക്ക് യാത്രയാകുന്നതുവരെ പ്രാർത്ഥ നയുടെ ശബ്ദം ആസ്വദിച്ച് പരിഭവങ്ങളും പിണ ക്കങ്ങളുമില്ലാത്ത ലോകത്തിലേക്ക് ശാന്തമായി യാത്രയായി.

അവസാന യാത്രയിലും വ്യത്യസ്തത അദ്ദേ ഹത്തിന് കൂട്ടായിരുന്നു:- ഭൗതികശരീരം ദർശിക്കു വാൻ ലേക്-ഷോർ ആശുപത്രി മുതൽ ബഥനി ആശ്രമം വരെ തടിച്ചു കൂടിയ പതിനായിരക്കണ ക്കിന് ജനങ്ങൾ അദ്ദേഹത്തിന്റെ 'ജനീയകത' വെളി പ്പെടുത്തുന്നതായിരുന്നു.

കബറക്കദിനത്തെ ഹർത്താൽ തിരക്കുകളി ല്ലാത്ത വീഥികളിലൂടെ 300ൽ അധികം വാഹനങ്ങ ളുടെ അകമ്പടിയോടെ ദൈവഭവനത്തിൽ നിന്ന് കരുതലിന്റെ ഭവനത്തിൽ നിന്ന് നിത്യതയുടെ ഭവ നത്തിലേക്ക്...... ജനകീയനായി എന്നെന്നും മാന വഹൃദയങ്ങളിൽ വസിക്കും..... അവിടുത്തെ മദ്ധ്യ സ്ഥതയിൽ അഭയം പ്രാപിക്കുന്നു....

# ബഥേൽ പത്രികയുടെ ആദരാഞ്ജലികൾ

"മോശ ചമച്ചോരാ - പേടകദൃഷ്ടാന്തം
മറിയാമേ! ശ്ലോമ്മോ-
ജീവജലത്തിൻ മുൻകുറിയാം
റൂഹാതൻ ശോശാപ്പാ ശ്ലോം
ഐശായൻ ദാവീദുക്തം
സ്ഥിരമാം പുരമേ! ശ്ലോമ്മോ നി-
ന്നുദരത്തീ- അഭയം ചെയ്തീശൻ"
(ബുധൻ മദ്ധ്യഹ്ന നമസ്ക്കാരം)

# മറിയാമേ! ശ്ലോമ്മോ സഭയുടെ ആശംസ

**ഫാ. സഖറിയാ പനയ്ക്കാമറ്റം**

മോശ നിർമ്മിച്ച രഹസ്യങ്ങളുടെ പെട്ടകമായ, മറിയാമേ നിനക്ക് സമാധാനം! ജീവജലം ഉൾക്കൊണ്ടിരുന്ന ആത്മീയ തൂവാലയോ! നിനക്കു സമാധാനം. യിശായി പുത്രൻ ദാവീദ് വർണ്ണിച്ചിരിക്കുന്ന ഉറപ്പുള്ള പട്ടണമേ! നിനക്ക് സമാധാനം. എന്തെന്നാൽ, ദൈവം നിന്റെ ഉദരത്തിൽ നിന്നും ഉദിച്ചുവല്ലൊ.

ലോകത്തിന്റെ രക്ഷയ്ക്കുവേണ്ടി ക്രിസ്തുവിന് ജന്മം നല്കുവാൻ സ്വയം സമർപ്പിക്കപ്പെട്ട ജീവിതത്തിന്റെ ഉടമയായിത്തീർന്ന വി. കന്യകമറിയാമിനെ വിശുദ്ധന്മാരുടെയും ശുദ്ധമതികളുടെയും നിരകളിൽ ഏറ്റവും പ്രധാനപ്പെട്ട താരമായി സഭാ സ്ഥാപനത്തിന്റെ ആരംഭം മുതൽ ആദരിക്കപ്പെടുകയും അംഗീകരിക്കപ്പെടുകയും ചെയ്തുവരുന്നു. കാതുകൾ കേട്ട ദൈവവചനത്തെ മറിയാം സ്വയം തലനമിച്ച് സ്വീകരിച്ചപ്പോൾ ദൈവം മനുഷ്യനായി ജനിക്കുന്ന മനുഷ്യാവതാര രഹസ്യം നിറവേറുവാൻ പരിശുദ്ധാത്മാവ് പ്രവർത്തിക്കുകയായിരുന്നു.

ആരാധനാക്രമങ്ങളിൽ പല ഭാഗങ്ങളിലും വി. മറിയാമിനെ ആലങ്കാരികമായി ആശംസകൾ നേരുന്നതായി കാണുവാൻ കഴിയുന്നു. എങ്കിലും കന്യകമറിയാമിന് നൽകുന്ന സ്ഥാനം- സൃഷ്ടിയുടെ ഒരു ഭാഗമായി സൃഷ്ടിയുടെ പരിധിയ്ക്കുള്ളിൽ മാത്രമാണ്. സൃഷ്ടാവും നമ്മുടെ രക്ഷകനും എന്ന നിലയിൽ ദൈവത്തോട് നാം പ്രാർത്ഥിക്കുകയും നന്മ നിറഞ്ഞ ആഗ്രഹത്തോടെ ദൈവത്തോട് യാചിക്കുകയും ചെയ്യുന്നു.

**ആരാണ് എന്റെ അമ്മ? ആരാണ് എന്റെ സഹോദരൻ?**

ഇതാ പുറത്ത് നിന്റെ മാതാവും സഹോദരങ്ങളും നിന്നെ അന്വേഷിക്കുന്നു എന്ന് അറിയിച്ചപ്പോൾ അതുവരെയും തന്റെ ജ്ഞാന വചസ്സുകൾ ശ്രദ്ധയോടെ കേട്ടുകൊണ്ടിരുന്നവരോടാണ് "ദൈവത്തിന്റെ ഇഷ്ടം ആചരിക്കുന്നവർ ആരോ അവരാണ് എനിയ്ക്ക് സഹോദരനും സഹോദരിയും മാതാവും" എന്ന് യേശു പന്ത്രണ്ടാം വയസ്സിൽ അറിയിക്കുന്നത്. തന്റെ അമ്മയെ കുറിച്ചുള്ള ചിന്തയും ആ അമ്മയുടെ മഹത്വത്തിന്റെ ആഴവും എപ്പോഴും പുത്രനെന്ന നിലയിൽ ഉത്തമബോദ്ധ്യമുണ്ടായിരുന്നതായി കരുതാവുന്നതാണ്. 'ദൈവത്തിന്റെ ഇഷ്ടം നിറവേറ്റുന്നതിൽ തന്റെ അമ്മ പ്രത്യേകമായി ശ്രദ്ധിച്ചിരുന്നവെന്ന് ആത്മാഭിമാനത്തോടെ തന്റെ മുമ്പിൽ ഇരുന്നവരെയും അറിയി

ക്കുകയാണ്. തന്നെയുമല്ല. ദൈവ ഇഷ്ടം നിറവേറ്റി ജീവിക്കുന്നവർ- അവർ എവിടെയായിരുന്നാലും ആരായിരുന്നാലും തന്റെ പ്രിയപ്പെട്ട അമ്മയ്ക്കും സഹോദരങ്ങൾക്കും തുല്യമായ സ്ഥാനത്തിന് അർഹരാണെന്നുമുള്ള ഒരു ധ്യാനചിന്തയും ഇവിടെ ഉരുത്തിരിയുകയാണ്.

അമ്മയുടെ ഉദരത്തിൽ ഉരുവായ ദിവസം തുടങ്ങി, ആ അമ്മയ്ക്ക് സഹിക്കേണ്ടിവന്ന യാതനകൾ, നീതിമാനായ ഒരു തച്ചൻ ഇല്ലായിരുന്നുവെങ്കിൽ യഹൂദന്യായപ്രമാണം അനുസരിച്ച് അമ്മ സഹിക്കേണ്ടിവരുന്നതായിരുന്ന ദുരന്തം! വിധവയായ അമ്മയെ തന്റെ ഭവനത്തിൽ തനിയെ ആക്കിയശേഷം ലോകത്തിന്റെ രക്ഷയ്ക്കുവേണ്ടി എന്നേക്കുമായി ഇറങ്ങിത്തിരിക്കുമ്പോൾ അമ്മ സഹിക്കേണ്ടതായ വേർപാടിന്റെ വേദന 33-ാംമത്തെ വയസ്സിൽ ഏകപുത്രന്റെ കഷ്ടാനുഭവും മരണവും തൊട്ടുമുമ്പിൽ കാണേണ്ടതായ വിധി ഇതെല്ലാം ക്രിസ്തുവിനെയും വേദനിപ്പിക്കുന്ന ചിന്തകൾ തന്നെ.

**ജീവിതത്തിന്റെ വീട്ടിയാൽ തീരാത്ത കടപ്പാടുകൾ**

ഓരോ വ്യക്തിക്കും, സ്വന്തകുടുംബത്തോടും സമൂഹത്തോടും നൂറുകണക്കിന് കടപ്പാടുകൾ ജീവിതത്തിൽ നിറവേറ്റതായിട്ടുണ്ട്. സ്വന്തം മാതാപിതാക്കളോടുള്ള കടപ്പാടുകൾ മകനോ മകളോ എത്ര വലിയ അവസ്ഥയിൽ ആയാലും വീട്ടിയാൽ തീരുകയില്ല. പ്രത്യേകിച്ച് ജന്മം നൽകി വളർത്തിയ അമ്മയോടുള്ള ബാദ്ധ്യതകൾ! എന്നാൽ ഇന്നത്തെ കാലഘട്ടം സമ്മാനിക്കുന്നതോ പരിഭവവും നിന്ദയും മാത്രം. കാരണം ഓരോരുത്തരും അവരവരുടെ താല്പര്യത്തിനനുസരിച്ചിട്ടുള്ള ശാരീരിക സ്ഥിതിയും സ്വഭാവവും സംതൃപ്തിയും രൂപപ്പെടുത്തി എടുക്കുവാൻ ശ്രമിക്കുന്നുവെന്നുള്ളതാണ്. ചിലപ്പോൾ പുരുഷൻ സ്ത്രീയെപ്പോലെ ആകുവാൻ ആഗ്രഹിക്കുന്നു. തലമുടി നീട്ടി വളർത്തുന്നു. ഒപ്പം സ്ത്രീ, പുരുഷനെപ്പോലെയാകാനും ശ്രമിക്കുന്നു. നീണ്ടമുടിയൊക്കെ വെട്ടികുറയ്ക്കുന്നു. ഘനഗംഭീരമുള്ള ശബ്ദമുണ്ടാക്കുവാൻ ശ്രമിക്കുന്നു. മുന്നിൽ നടന്നുപോകുമ്പോൾ സ്ത്രീയാണോ പുരുഷനാണോയെന്ന് പിന്നിലുള്ളവർക്ക് തിരിച്ചറിയുവാൻ അംഗചലനംകൊണ്ടും ദേഹപ്രകൃതികൊണ്ടും വിശേഷിച്ച് വസ്താലങ്കാരംകൊണ്ടും ഇന്ന് പ്രയാസമാണ്.

''പട്ടാപകൽ അയൽ വീട്ടിൽ നിന്നും മോഷണം നടത്തിയതിന് മൂന്നു വിദ്യാർത്ഥികളെ പോലീസ് അറസ്റ്റ് ചെയ്തു. രണ്ടുപേർ പത്താം ക്ലാസ് വിദ്യാർത്ഥിയും ഒരാൾ ഒൻപതാം ക്ലാസ് വിദ്യാർത്ഥിയുമാണ്''. തീരുന്നില്ല സാധാരണമായി കഴിഞ്ഞിരിക്കുന്ന വാർത്തകൾ - "ടാർ വീപ്പയ്ക്കുള്ളിൽ മൃതദേഹം! മകൾ ഉൾപ്പെടെ അഞ്ചു പേർ പിടിയിൽ, വിവാഹിതയും രണ്ടു ആൺകുട്ടികളുടെ അമ്മയുമായ സ്ത്രീയുടെ പുതിയ പ്രണയത്തിന് പിതാവ് തടസ്സം നിന്നതാണ് കൊലപാതകത്തിന് കാരണം''. (മനോരമ വാർത്തകൾ 2012 ആഗസ്റ്റ് 7). സമൂഹത്തോടും കുടുംബത്തോടും ഉള്ള ഉത്തരവാദിത്വങ്ങൾ നിറവേറ്റുന്നില്ലയെന്നതിനെക്കാളും ദുരന്തങ്ങളിലേക്ക് ജീവിതം കൂപ്പുക്കുത്തുന്ന ചിന്തകളെ താലോലിക്കുകയും ചെയ്യുന്നതിന്റെ ഉദാഹരണങ്ങൾ.

**രഹസ്യങ്ങൾ മറഞ്ഞിരിക്കുന്ന പ്രതീകങ്ങൾ**

ദൈവത്തിന്റെ രക്ഷാപദ്ധതിയുടെ രഹസ്യം അല്പമെങ്കിലും ഗ്രഹിക്കുവാൻ സാധിക്കുന്നത് ആദ്ധ്യാത്മിക വളർച്ച പ്രാപിച്ചിട്ടുള്ള പക്വമതികൾക്ക് മാത്രമാണ്. സാധാരണക്കാർക്ക് ദൈവത്തെപ്പറ്റിയുള്ള അറിവ് മറഞ്ഞിരിക്കുന്ന രൂപത്തിലെ കാണപ്പെടുന്നുള്ളൂ. ദൈവനിയോഗം അനുസരിച്ച് പ്രത്യേകമായി തയ്യാറാക്കിയ മോശയുടെ നിയമപേടകത്തിൽ പഴയ നിയമത്തിന്റെയും പുതിയ നിയമത്തിന്റെയും പരിശുദ്ധാത്മ പ്രവർത്തനത്തിന്റെയും പ്രതീകങ്ങളായി കല്പലകകളും, മന്നായിട്ടു സൂക്ഷിച്ചിരുന്ന പൊൻചെപ്പും, അഹറോന്റെ തളിർത്ത വടിയുമാണ് സൂക്ഷിച്ചിരുന്നത്. ആ പേടകം ആലങ്കാരികമായ കന്യകമറിയാമിനെ സൂചിപ്പിക്കുകയായിരുന്നുവെന്ന് സഭാ പിതാക്കന്മാർ വ്യാഖ്യാനിക്കുന്നു. വി. കുർബ്ബാനയുടെ ശുശ്രൂഷവേളയിൽ തിരുശരീര രക്തങ്ങളായി രൂപാന്തരപ്പെടുന്ന അപ്പവിഞ്ഞുകൾ അലങ്കരിക്കപ്പെട്ട 'ശോശപ്പ'കൊണ്ട് മൂടപ്പെട്ടിരിക്കുന്നു. 'മഹത്വമുള്ളവന്റെ തേജസ്സുകൊണ്ട് ആകാശം മൂടിയിരിക്കുന്നു. അവന്റെ മഹത്വം സൃഷ്ടി മുഴുവനിലും നിറഞ്ഞിരിക്കുന്നു' എന്ന രഹസ്യപ്രാർത്ഥനയോടെയാണ് അപ്പവീഞ്ഞുകൾ ശോശപ്പാകൊണ്ട് മൂടുന്നത്. മനുഷ്യാവതാരമാകുന്ന വലിയ രഹസ്യം കന്യകമറിയാമിന്റെ ഉദരത്തിൽ വസിച്ചപ്പോൾ അത് കാത്തുപരിപാലിക്കുവാനും എത്രയും എളിമയോടെ അത് മറച്ചുവെയ്ക്കുവാനും മറിയാമിന് സാദ്ധ്യമാക്കിത്തീർത്തു. അതിന് സാധിച്ചത് പരിശുദ്ധാത്മാവിന്റെ ശക്തി മറിയാമിന് ലഭിച്ചതിലൂടെയാണ്. അതിനാൽ" റൂഹാതൻ ശോശപ്പാ ശ്ലോം" എന്ന് സഭ

യുടെ മക്കൾ ആദരവോടെ ചൊല്ലുകയാണ്.

ശലോമോൻ രാജാവ് നിർമ്മിച്ച ദേവാലയത്തിലെ തിരശ്ശീല വിവിധ വർണ്ണങ്ങൾ ഉള്ള നൂലുകൾകൊണ്ടും, അലങ്കാര ചിത്രങ്ങൾകൊണ്ടും മനോഹരമാക്കപ്പെട്ടിരിക്കുന്നു. പുറ. 27:16 കേദാർ ദേശത്ത് രൂപപ്പെടുത്തിയ വിവിധ നൂലുകൾ കൊണ്ട് നെയ്തെടുത്ത് തിരശ്ശീല ശുദ്ധതയുടെ ശുദ്ധസ്ഥലത്തോട് ചേർന്നുള്ള ദൈവ മഹത്വത്തെയും വിശുദ്ധിയേയും മറച്ചിരുന്നു. ആ തിരശ്ശീല കന്യകമറിയാമിന്റെ ദൃഷ്ടാന്തമായി വ്യാഖ്യാനിക്കപ്പെടുന്നു. 'യേരുശലേം പുത്രിമാരെ ഞാൻ കറുത്തവൾ എങ്കിലും കേദാര്യ കൂടാരങ്ങളെപ്പോലെയും അഴകുള്ളവൾ ആകുന്നു'. ( ഉത്തമഗീതം 2:5) 30 –25 അടി വീതിയുള്ള ആധുനിക മദ്ബഹാകൾക്ക് പൗരാണിക ദേവാലയങ്ങളുടെ മദ്ബഹാകൾ കാണുമ്പോഴുള്ള ആത്മീയാനുഭൂതി ലഭിക്കാതെ പോകുന്നത് ഈ 'മറയൽ' ഇല്ലാത്തതിനാലാണ്.

ഒരുപട്ടണമോ, രാജ്യമോ ഉറപ്പുള്ളതായിത്തീരുന്നത് അതിന്റെ ഭരണകർത്താക്കളുടെ നേതൃത്വവും ജ്ഞാനവും ഭരണക്രമവും കൊണ്ടത്രെ. കന്യകമറിയാമിനെ ഉറപ്പുള്ള പട്ടണത്തോട് ഉപമിച്ചിരിക്കുന്നത് ദൈവത്തിന്റെ ഭരണക്രമം– അഥവാ ദൈവയിഷ്ടം നിറവേറ്റിക്കൊണ്ടുള്ള ജീവിതം ക്രമം രൂപപ്പെടുത്തിയതിനാലാണ് തന്റെ വാത്സ്യ പുത്രന്റെ മൃതശരീരം താലോലിച്ച് സുഗന്ധവർഗ്ഗങ്ങൾ അർപ്പിച്ചപ്പോഴും പുത്രന്റെ ശിരസ്സ് മടിയിൽ വെച്ച് സ്നേഹചുംബനം നൽകിയപ്പോഴും ദൈവത്തിലുള്ള ശരണവും ഉറപ്പും ജീവിക്കുവാൻ ശക്തി നൽകി. കാരണം നന്മ നിറഞ്ഞ ആ അമ്മയുടെ മകൻ മരിക്കുകയല്ല. പുനർജീവിക്കുകയായിരുന്നു! ദൈവസന്നിധിയിൽ നീതിയുള്ളവരും നന്മയുള്ളവരുമായ മാതാപിതാക്കളുടെ മക്കൾ മരിക്കുകയില്ല– ജീവിക്കുകയാണ്.

**യോഹന്നാനെ ഇതാ നിന്റെ അമ്മ (വി. യോഹ 19:27)**

ആത്മാവ് ശരീരത്തിൽ നിന്നും വേർപെടുന്നതിന് മുമ്പായി തന്റെ പ്രിയപ്പെട്ട അമ്മയോടുള്ള കടപ്പാട് ക്രൂശിൽ കിടന്നു നിറവേറ്റി. തന്റെ അമ്മ മറ്റാർക്കും ജന്മം നൽകാതെയിരുന്നതിനാൽ തന്റെ അസാന്നിദ്ധ്യത്തിൽ അമ്മയ്ക്ക് സംരക്ഷണം നൽകുവാനായി ക്രൂശിന് സമീപം നിന്നിരുന്ന യോഹന്നാൻ ശ്ലീഹായെ ഏൽപ്പിക്കുകയാണ് ക്രിസ്തുവിന്റെ ഹിതം അനുസരിച്ച് മറിയാമ്മിന്റെ വാങ്ങിപ്പിന്റെ ദിവസം വരെ പന്ത്രണ്ട് സംവത്സരങ്ങൾ തനിയ്ക്ക് സംരക്ഷണം നൽകിയത് വി. യോഹന്നാൻ ശ്ലീഹാ ആയിരുന്നുവെന്നും അതിനുശേഷം സുവിശേഷ ഘോഷണാർത്ഥം താൻ മറ്റു സ്ഥലങ്ങളിലേക്ക് മാറിപ്പോയി എന്നും സഭാ പിതാക്കന്മാർ രേഖപ്പെടുത്തിയിരിക്കുന്നു. മറിയാമിന് സംരക്ഷിച്ച യോഹന്നാൻ ശ്ലീഹാ സഭയുടെ പ്രതീകമത്രെ.

പരിശുദ്ധശ്ലീഹാന്മാരുടെ സാക്ഷ്യമരണങ്ങൾക്കും മുമ്പായി അവർ പോയി സുവിശേഷം അറിയിച്ച മിക്ക സ്ഥലങ്ങളിലും ആദ്യ നൂറ്റാണ്ടിൽ ദേവാലയങ്ങൾ സ്ഥാപിക്കപ്പെട്ടത് കന്യകമറിയാമിന്റെ നാമത്തിലായിരുന്നുവെന്നുള്ളതും ചരിത്രസത്യമത്രെ.

## പ. പരുമല തിരുമേനിയുടെ ധന്യവചസ്സുകൾ



ജനങ്ങൾക്കിടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി, പരസ്പര ബഹുമാനം ഇവയെ വളർത്താൻ വിദ്യാഭ്യാസത്തിനെ സഹായിക്കുന്നതത്രെ പ്രാർത്ഥന.

*Prayer helps education to promote truth, morality, faith, devotion and mutual respect among people.*



*"മാതാവേ നിൻ അഭയത്തിൽ*
*ഞങ്ങളണയ്ക്കും പ്രാർത്ഥനയും*
*നോമ്പും നേർച്ചയുമേറ്റിടുവാൻ*
*നിൻമകനോടായ് പ്രാർത്ഥിയ്ക്ക"*

# ദൈവമാതാവിന്റെ പ്രതീകങ്ങൾ

**ഫാ. പി.കെ. കോശി**

വി. മാതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട് 8 ലധികം പെരുന്നാളുകൾ ഓർത്തഡോക്സ് സഭ ആചരിക്കുന്നു. കാരണം യേശുക്രിസ്തു കഴിഞ്ഞാൽ ഏറ്റം പ്രാധാന്യം വി. ദൈവമാതാവിന് എന്നതിനാൽ

ഡിസംബർ 26 : ദൈവമാതാവിന്റെ പുകഴ്ച പെരുനാൾ

ജനുവരി 15 : ദൈവമാതാവിന്റെ വിത്തുകളെക്കുറിച്ചുള്ള മദ്ധ്യസ്ഥത

മാർച്ച് 25 : സൂബറോ പെരുനാൾ അഥവാ ദൈവമാതാവിന്റെ വചനിപ്പു പെരുനാൾ (ദുഃഖ വെള്ളിയാഴ്ചയായാലും പെരുന്നാൾ മുറ അനുസരിച്ച് അനുഷ്ഠിക്കപ്പെടുന്നു.)

മെയ് 15 : കതിരുകൾക്കുവേണ്ടി ദൈവമാതാവിന്റെ മദ്ധ്യസ്ഥ പെരുനാൾ

ജൂൺ 15 : ദൈവമാതാവിന്റെ നാമത്തിൽ ദേവാലയം പ്രതിഷ്ഠിക്കപ്പെടുന്നതിന്റെ പെരുനാൾ. എഫേസൂസ് സുന്നഹദോസിൽ വെച്ച് കന്യകമറിയാം ദൈവമാതാവ് എന്ന് സംശയം കൂടാതെ പ്രഖ്യാപിക്കപ്പെട്ടശേഷം റോമിലും എഫേസൂസിലും ആദ്യമായി ദൈവമാതാവിന്റെ നാമത്തിൽ ദേവാലയം പ്രതിഷ്ഠിക്കപ്പെട്ട സ്മരണ.

ആഗസ്റ്റ 15 : ദൈവമാതാവിന്റെ വാങ്ങിപ്പു പെരുനാൾ. മുന്തിരി തണ്ടുകളെ പ്രതി ദൈവമാതാവിന്റെ മദ്ധ്യസ്ഥ പെരുനാളായും ആഗസ്റ്റ് 15 ആചരിയ്ക്കുന്നു.

സെപ്റ്റംബർ 8: കന്യകമറിയാമിന്റെ ജനനപ്പെരുനാൾ

15 നോമ്പാണ് പ്രധാനം. കാരണം അത് ദൈവ മാതാവിന്റെ വാങ്ങിപ്പ് പെരുനാൾ ആണ്. 8 നോമ്പ് കാനോനികമല്ല കാരണം അത് കന്യകമറിയാമിന്റെ ജനനപ്പെരുനാൾ ആണ്. മറ്റ് പെരുനാളുകളെല്ലാം ദൈവമാതാവ് എന്ന നാമത്തോട് ചേർന്നതാണ്. ഗബ്രിയേൽ ദൂതനിലൂടെ ദൈവീക അരുളപ്പാട് ലഭിച്ച് ഉദരത്തിൽ യേശുവിനെ സ്വീകരിച്ച മുതലാണ് മറിയാം ദൈവമാതാവ് എന്നറിയപ്പെടുന്നത്.

ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയപ്പെടേണ്ട എന്ന് പഠിപ്പിക്കുന്ന പ്രൊട്ടസ്റ്റന്റ് ചിന്താഗതിയ്ക്കും ദൈവമാതാവിന് അമിതപ്രാധാന്യം നൽകുന്ന കത്തോലിക്കാ ചിന്താഗതിയ്ക്കും വിപരീതമായി രക്ഷാചരിത്രത്തിൽ നിസ്തുലമായ സ്ഥാനം ഓർത്തഡോക്സ് സഭകൾ നൽകുന്നു. മറിയാം സഹരക്ഷക (Mary Co-redeemer) എന്ന സിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിലാണ് കാത്തോലിക്കാ വേദശാസ്ത്രം രൂപപ്പെടുത്തിയിരിക്കുന്നത്. മറിയാമിനോടുള്ള അന്ധമായ നീരസവും നിസ്സാരത്തവും ഒരു വിഭാഗത്തിൽ മറുഭാഗത്ത് ദൈവത്തെക്കാൾ അമിതസ്ഥാനവും നിലപാടും. ഇതുരണ്ടും പിൻതുടരുക സാദ്ധ്യമല്ല. മാനവ രക്ഷാപദ്ധതിയിൽ വിശുദ്ധന്മാരുടെ സംഘത്തിലെ ഒന്നാം സ്ഥാനം എന്ന ശ്രേഷ്ഠപദവി ദൈവമാതാവിന്. അതുകൊണ്ടാണ് ഓർത്തഡോക്സ് പാരമ്പര്യത്തിൽ ദൈവമാതാവിന്റെ ചിത്രത്തോടുകൂടി യേശുവിന്റെ ചിത്രവും ചേർത്തുവച്ചിരിക്കുന്നു. യേശുകുഞ്ഞ് കൂടാതെയുള്ള ദൈവമാതാവിന്റെ ചിത്രങ്ങൾ പാശ്ചാത്യ റോമൻ കത്തോലിക്കാ പാരമ്പര്യത്തിൽ നിന്നും വന്നിട്ടുള്ളതാണ്. ഇപ്പോൾ അതും മാറി മറ്റു പല വിചിത്ര രീതികളിൽ മാതാവിന്റെ ചിത്രങ്ങൾ ഇറക്കുന്നുണ്ട്. വിശ്വാസികളെ കബളിപ്പിക്കുവാൻ പലരൂപത്തിലും ഭാവത്തിലും ചിത്രങ്ങൾ പുറത്തിറക്കി 'ഭൗതീക സമ്പന്നത' നേടുന്ന രീതി. തിരുഹൃദയവും, നെഞ്ചിൽ നിന്നും ഗമിയ്ക്കുന്ന സൂര്യകിരണങ്ങളും, കണ്ണുനീരും, മാതാവിന്റെ കയ്യിലെ അധികാര കോലും, ദൈവമാതാവ് എന്നതിലുപരി പലനാമധേയം നൽകിയുള്ള മാതാക്കൾ ഉദാ:- വേളാങ്കണ്ണി, വല്ലാർപാഠം മാതാവ്, അമലോൽഭവ മാതാവ്, കട്ടച്ചിറ മാതാവ് തുടങ്ങിയവ. പല മാതാവില്ല ദൈവമാതാവ് ഒന്നേയുള്ളൂ. ഈ തെറ്റായ പാരമ്പര്യം ഇപ്പോൾ പല ഓർത്തഡോക്സ് ദേവാലയങ്ങളിലും ഭവനങ്ങളിലും സ്ഥാപിക്കപ്പെട്ടിരിക്കുന്നത് ദൈവത്തെ അവഹേളിക്കുന്നതിന് സമമാണ്. Without Christ we are Zero with Christ we are Hero എന്നത് ദൈവമാതാവിലും ശരിയാണ് കാരണം മറിയാമും മനുഷ്യകുലത്തിൽ മാതാപിതാക്കൾക്ക് ജനിച്ചു എന്നതിനാൽ. ആകയാൽ യേശുകുഞ്ഞു കൂടാതെയുള്ള ദൈവമാതാവിന്റെ ചിത്രങ്ങൾ നമുക്കംഗീകരിയ്ക്കാൻ സാദ്ധ്യമല്ല. മാത്രവുമല്ല കന്യകമറിയാമിനെ ദൈവമാതാവ് എന്ന് വിളിയ്ക്കാത്തവർ ദൈവത്തിൽ നിന്നകന്നവരാണ്. A D 380 ൽ നാസ്സിയാൻസിലെ വി. ഗ്രീഗോറിയോസിന്റെ ലേഖനത്തിൽ നാം വായിക്കുന്നു. ഓർത്തഡോക്സ് സഭ ദൈവമാതാവിനു നല്കുന്ന ശ്രേഷ്ഠ പദവി നാം മനസ്സിലാക്കണം.

തുടരും...

## പ്രവർത്തന ഉദ്ഘാടനം



ബുധനൂർ :- സേവനമനോഭാവം മുറുകെ പിടിച്ചുകൊണ്ട് ക്രിസ്തു സുവിശേഷം സമൂഹത്തിനു പകർന്നു നൽകുവാൻ യുവസമൂഹം തയ്യാറാകണമെന്ന് കൊട്ടാരക്കര - പുനലൂർ ഭദ്രാസനാധിപൻ അഭി. ഡോ. യൂഹാനോൻ മാർ തേവോദോറസ് പ്രസ്താവിച്ചു. സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെ വിവിധ പ്രവർത്തനങ്ങളുടെ ഉദ്ഘാടനം നിർവ്വഹിച്ചു സംസാരിക്കുകയായിരുന്നു അദ്ദേഹം. വികാരി ഫാ. മാത്യു ഏബ്രഹാം കാരയ്ക്കൽ അദ്ധ്യക്ഷത വഹിച്ച യോഹത്തിൽ ഭദ്രാസന വൈസ് പ്രസിഡന്റ് റവ. ഫാ. ജോസഫ് കുറിയാക്കോസ്, റവ. ഫാ. സൈമൺ വർഗ്ഗീസ്, സഭാ മാനേജിംഗ് കമ്മറ്റിയംഗം സജി പട്ടരുമഠം, ഡിസ്ട്രിക്ട് സെക്രട്ടറി റോബിൻ ജോ വർഗീസ്, യൂണിറ്റ് വൈസ് പ്രസിഡന്റ് ജോർജ്ജ് പി. ശാമുവേൽ, സെക്രട്ടറി അഞ്ജു വർഗീസ് എന്നിവർ പ്രസംഗിച്ചു. വിവിധ പരീക്ഷകളിൽ ഉന്നതവിജയം കരസ്ഥമാക്കിയ വിദ്യാർത്ഥികളെ യോഗത്തിൽ അനുമോദിച്ചു.

# വിനയാന്വിതയായ ഹന്ന

ഫാദർ മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ

അനുഗ്രഹിക്കപ്പെട്ട ഒരു കുടുംബ ചരിത്രത്തോടുകൂടിയാണ് ശമുവേലിന്റെ ഒന്നാം പുസ്തകം ആരംഭിക്കുന്നത്. നാലു പിതാക്കന്മാരെക്കുറിച്ചുള്ള പരാമർശത്തിനു ശേഷം അഞ്ചാം തലമുറക്കാരനായ എല്കാന എന്ന പുരുഷന്റെ കുടുംബചരിത്രമാണ് ഒന്നാം അദ്ധ്യായത്തിലെ പ്രധാന പ്രതിപാദ്യ വിഷയം. ഇതിൽ നിന്നും നല്ല ഒരു ആത്മീക പൈതൃകമുള്ള പുരുഷനാണ് എല്ക്കാന എന്ന് മനസ്സിലാക്കാം. എല്കാന എന്ന വാക്കിന്റെ അർത്ഥം "ദൈവത്തിന്റെ വക" എന്നാണ്. തന്നയുമല്ല എഫ്രയിം എന്നതിന്റെ അർത്ഥം "ഫലപത്രം" എന്നാകുന്നു. അപ്പോൾ ഫലപത്രം എന്നർത്ഥമുള്ള എഫ്രയിം മലനാട്ടിൽ ദൈവത്തിന്റെ വക എന്നർത്ഥമുള്ള എല്കാന എന്ന പുരുഷൻ അനുഗ്രഹിക്കപ്പെട്ടവൻ ആയിരുന്നു എന്ന് എടുത്തു പറയേണ്ടതില്ലല്ലോ. അതിനുള്ള മറ്റൊരു തെളിവാണ് രണ്ടാം വാക്യത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. അവന് രണ്ട് ഭാര്യമാർ ഉണ്ടായിരുന്നു. ഒന്നാമത്തെ ഭാര്യയെ "കൃപസമ്പന്ന" എന്നർത്ഥമുള്ള ഹന്ന എന്നും രണ്ടാമത്തെ ഭാര്യയെ Pearl അഥവാ മുത്ത് എന്നർത്ഥമുള്ള പെനിന്ന എന്നുമാണ് വിളിച്ചിരുന്നത്. ഭാര്യയെ ലഭിക്കുന്നവന് നന്മ ലഭിക്കുന്നു എന്നു രേഖപ്പെടുത്തിയിരിക്കുന്ന പ്രകാരം എല്കാനയ്ക്ക് ഇവിടെ ഇരട്ടി നന്മയാണ് ലഭിച്ചരിക്കുന്നത്. ആയതിനാൽ താൻ നല്ല ഒരു ആത്മീയ സ്വഭാവമുള്ള ഒരു വ്യക്തിയായിരുന്നു എന്നുവേണം കരുതുവാൻ. കാരണം അവന് ശീലോവിൽ സൈന്യങ്ങളുടെ യഹോവയെ നമസ്ക്കരിപ്പാനും അവനു യാഗം കഴിപ്പാനും തന്റെ പട്ടണത്തിൽ നിന്നും ആണ്ടുതോറും ശീലോവിലേക്ക് പോവുക പതിവായിരുന്നു. ഇതുപോലെ ദൈവത്തിന്റെ സ്വന്തം നാടെന്ന് അറിയപ്പെടുന്ന ഈ കേരളത്തിൽ ആണ്ടുതോറും പതിവു യാഗങ്ങളും, അല്ല യോഗങ്ങളും കൺവൻഷനുകളും പെരുന്നാളുകളും നടത്തുന്ന എത്ര എത്ര എല്കാനമാരെയാണ് നാം കാണുന്നത്. "മുത്ത് "എന്നർത്ഥമുള്ള പെനിന്നയിൽ എല്കാന പുത്രന്മാരെയും പുത്രിമാരെയും ജനിപ്പിച്ചിരുന്നു.



എന്നാൽ സ്വന്തം ഭാര്യയിൽ ഒരു "പുരുഷസന്താനത്തിനു" ജന്മം നൽകുവാൻ എല്കാനയ്ക്ക് ഇതുവരെയും സാധിച്ചിട്ടില്ല. ഹന്നായെ ദു:ഖസാഗരത്തിൽ നിന്ന് എങ്ങനെ ഒന്നു കരകയറ്റാം എന്ന് എല്കാന ചിന്തിച്ചതായി രേഖയില്ല. പതിവ് യാഗങ്ങളും സ്നേഹവിരുന്നുകളും ഒക്കെ താൻ മറക്കാതെ നടത്തുന്നുണ്ട്. ഹന്നയ്ക്ക് അവൻ ഇരട്ടി ഓഹരി കൊടുക്കുന്നുമുണ്ട്, എന്നാൽ അവളുടെ പ്രതിയോഗിയിൽ നിന്നുമുള്ള ഒരു മോചനം എന്റെ പ്രിയപ്പെട്ടവൾക്ക് എങ്ങനെ ലഭിക്കും എന്നവൻ വിചാരപ്പെട്ടില്ല. ഒരു പുരുഷ സന്താനത്തിനെ അല്ല ഒരു ആത്മീയ പിൻതലമുറയെക്കുറിച്ചുള്ള ഹൃദയ ഭാരമില്ലാത്ത പതിവ് യാഗങ്ങളും പ്രതിയോഗിയെ ഊട്ടി ഉറപ്പിക്കാനേ ഉപകരിക്കൂ എന്നുള്ള സത്യം എല്കാന മറന്നു പോയി എന്നു വേണം കരുതുവാൻ. ഇതുപോലെ ആത്മഭാരമില്ലാത്ത സംഘടനകളും സംവിധാനങ്ങളും സംഘാടകരെയും കൊണ്ട് ആധുനിക ക്രൈസ്തവ സമൂഹം ഇന്ന് സമ്പുഷ്ടമായിരിക്കുകയാണ്. ഈ ദുസ്ഥിതിക്കൊരു മാറ്റം ആഗ്രഹിക്കുന്നുവെങ്കിൽ ഹന്നയെപ്പോലുള്ള അപേക്ഷകർ മുന്നോട്ടുവന്നേ മതിയാകൂ. ആകയാൽ എല്കാനയുടെകുടുംബജീവിതത്തിന് മാറ്റം വരുത്തിയ ഹന്നയെക്കുറിച്ച് 5 കാര്യങ്ങൾ വായനക്കാരുടെ ശ്രദ്ധയിലേക്ക് കൊണ്ടുവരുവാൻ താൽപ്പര്യപ്പെടുകയാണ്.

**1. വിശ്വാസം**

ഹന്നയുടെ ആവശ്യം ഒരു പരുഷസന്താ

നത്തിനെയാണ്. മക്കളില്ലാതെ അനേക സംവത്സരങ്ങൾ മച്ചിയായി കഴിഞ്ഞ ഒരു സ്ത്രീക്ക് ഒരു കുഞ്ഞിനെ ലഭിക്കുന്നത് എത്രയോ ആനന്ദകരമാണ്. കുഞ്ഞ് ആണോ പെണ്ണോ ആയിരുന്നാലും ആനന്ദം.

എന്നാൽ ഹന്ന അപ്രകാരം സന്തോഷിക്കുവാൻ ആഗ്രഹിച്ചില്ല. അവൾക്കൊരു പുരുഷ സന്താനത്തിനെ തന്നെയാണ് ആവശ്യം. യഹോവയുടെ നാമത്തിലാണ് അവൾ അത് അപേക്ഷിച്ചിരിക്കുന്നത്. ആയതിനാൽ അവളുടെ സങ്കടം കണ്ട് അവൾ ചോദിച്ചതിന് യഹോവ അവൾക്ക് കൊടുക്കും എന്നവൾ പൂർണ്ണമായും വിശ്വസിച്ചിരുന്നു. ഈ വിശ്വാസമാണ് നാം തിമോഥിയോസിൽ കാണുന്ന നിർവ്യാജവിശ്വാസം. 2 തിമോഥിയോസ് 4:5 ഇപ്രകാരമുള്ള ഒരു വിശ്വാസമാണ് നമുക്കുണ്ടായിരിക്കേണ്ടത്. ആയത് ദൈവദത്തമായതുകൊണ്ടാണ് യൂദായുടെ ലേഖനത്തിൽ അതിനെ അതിവിശുദ്ധം എന്നു വിശേഷിപ്പിച്ചിരിക്കുന്നത്. (യൂദാ 20).

**2. വിശ്വസ്തത**

എല്ലാവരും വിശ്വാസികൾ ആണെങ്കിലും മിക്കവരും വിശ്വസ്തർ ആയിരിക്കണം എന്നില്ല. എന്നാൽ ഹന്നയുടെ കാര്യത്തിൽ അതല്ല സംഭവിച്ചത്. ഒരു പുരുഷ സന്താനത്തിനെ യഹോവയോട് ചോദിച്ചുവാങ്ങി അവനെ യഹോവയ്ക്ക് കൊടുക്കും എന്നവൾ നേർന്നു. 1 ശമുവേൽ 1:11 അൾ നേർന്നത് തന്നെ നിവർത്തിച്ചു. അതുകൊണ്ട് ഞാൻ അവനെ യഹോവയ്ക്ക് നിവേദിച്ചിരിക്കുന്നു. വാ: 28 മോശ ദൈവ ഭവനത്തിനൊക്കെയും വിശ്വസ്തൻ ആയിരുന്നതു പോലെ അൽപ്പത്തിൽ നാം വിശ്വസ്തർ ആയിരുന്നാൽ അവൻ നമ്മെ അധികത്തിൽ വിചാരകന്മാരാക്കും. യഹോവ ഹന്നയെ കടാക്ഷിച്ചു. ആകയാൽ ഇപ്രകാരം ആത്മീക പിൻതലമുറയ്ക്ക് ജന്മം നൽകുവാൻ ഹന്നയെപോലെ നമ്മുക്കും ദൈവസന്നിധിയിൽ വിശ്വസ്തരായി ജീവിക്കാം.

**3. വിനയം (വാ. 15)**

മനോവ്യസനത്തോടുകൂടി വളരെ കരഞ്ഞ് ഹൃദയത്തിന്റെ ഭാഷയിൽ ദൈവത്തോട് പ്രാർത്ഥിച്ചു കൊണ്ടിരുന്ന ഒരു സ്ത്രീയെ മദ്യപാനിയായ ഒരു നീച എന്നു കരുതി നിഷ്ക്കാരുണ്യം ശകാരിച്ച പുരോഹിതനെ "യജമാനനെ" എന്ന് ഹന്ന സംബോധന ചെയ്തത് അവളുടെ വിനയ സ്വഭാവത്തിന്റെ അതുല്യമാതൃകയായിട്ടുവേണം അംഗീകരിക്കുവാൻ. ഇത്ര ശ്രേഷ്ഠ ഗുണങ്ങളുള്ള ഒരു സ്ത്രീയെ ഇപ്രകാരം ശകാരിക്കുന്നത് സാധാരണ ആരും സഹിക്കാറില്ല. പുരോഹിതൻ ആണെങ്കിൽ പോലും രണ്ട് വാക്ക് മറുപടി പറഞ്ഞിട്ടേ വീട്ടിലേക്ക് മടങ്ങിപ്പോകുന്നുള്ളൂ എന്നായിരിക്കും പലരും ചിന്തിക്കുക. എന്നാൽ ഹന്നാ, തന്നെ ശകാരിച്ചിട്ടും പകരം ശകാരിക്കാത്തത് അവളുടെ ഹൃദയത്തിന്റെ നിജസ്ഥിതി വെളിപ്പെടുത്തുക മാത്രമാണ് ചെയ്തത്. ഇത് നമ്മുക്കും മാതൃകയായിരിക്കട്ടെ.

**4. താഴ്മ (വാ. 26)**

ദൈവം ഹന്നായുടെ പ്രാർത്ഥന കേട്ടു ഒരു പുരുഷ സന്താനത്തെ അവൾക്ക് ദാനം ചെയ്തു. അവൾ നേർന്ന പ്രകാരം പൈതലുമായി അവൾ ദൈവാലയത്തിൽ പുരോഹിതന്റെ അടുത്ത് ചെന്നു. അപ്പോഴേക്കും പുരോഹിതന്റെ കാഴ്ച ശ്ക്തി നഷ്ടമായി. വർഷങ്ങൾ പലത് കഴിഞ്ഞു. ആളുകളെ തിരിച്ചറിയാൻ കഴിയാത്ത സാഹചര്യത്തിലായി. അങ്ങനെയാണ് ഹന്നയ്ക്ക് തന്നെത്താൻ പരിചയപ്പെടുത്തേണ്ടതായി വന്നത് എന്നുവേണം കരുതുവാൻ. ഹന്ന ഇപ്രകാരമാണ് പരിചയപ്പെടുത്തിയത്, യജമാനനെ ചില വർഷങ്ങൾക്ക് മുമ്പ് ആണ് ഒരു പക്ഷെ തെറ്റിദ്ധരിച്ച് ഒരു നീച സ്ത്രീ എന്നു കരുതി സമീപത്തുനിന്ന "ആ സ്ത്രീയാണ് ഞാൻ".

ഇവിടെയാണ് ഹന്ന തന്നിലെ താഴ്മയുടെ സ്വഭാവം പ്രകടമാക്കുന്നത്. ഇന്ന് വേണമെങ്കിൽ അൽപ്പം തിരുത്തി അവൾക്കു പരിചയപ്പെടുത്താമായിരുന്നു. അതായത് ഞാൻ എഫ്രയിം, കുന്നുപുറം കൊട്ടാരത്തിൽ താമസിക്കുന്നതും ആണ്ടുതോറും ഇവിടെ വന്ന് പതിവായി യാഗം കഴിച്ചു കൊണ്ടിരിക്കുന്ന എല്കാനയുടെ ഭാര്യയാണ്. എന്റെ മകനെ ഇവിടെ ചേർക്കുവാൻ വന്നതാണെന്ന് പറഞ്ഞാൽ അതിൽ വലിയ തെറ്റൊന്നും പറയുവാനില്ല. എന്നാൽ അതിലൊന്നും അവൾ അശ്ശേഷം പുകഴ്ച ഭാവിക്കാതെ തന്റെ പൂർവ്വകാല അനുഭവത്തെക്കുറിച്ച് അയവിറക്കുക മാത്രമാണ് ചെയ്തത്. മുമ്പെ നാമും ആരായിരുന്നു എന്നുള്ള ഓർമ്മ നമുക്കും ഉള്ളവരായിരിക്കണം.

**5. സമ്പൂർണ്ണ സമർപ്പണം (വാ. 28)**

ദീർഘകാലത്തെ കാത്തിരിപ്പിനു ശേഷം ലഭിച്ച ഒരു ആൺപൈതലിനെ താലോലിച്ച് തങ്ങളോടൊപ്പം വളർത്തുവാനുള്ള ആഗ്രഹം എല്ലാ മാതാപിതാക്കന്മാർക്കും ഉള്ളതാണ്. എന്നാൽ ഹന്നയുടെ തീരുമാനം അതല്ലായിരുന്നു. കാരണം ലഭിക്കുന്നതിനു മുമ്പ് തന്നെ അവനെ അവൾ യഹോവയ്ക്ക് കൊടുക്കും എന്ന് നേർന്നിരുന്നു. 1 ശമുവേൽ 1:11 നേർന്നത് അവൾ പൂർണ്ണമായി നിവർത്തിച്ചു. ഞാൻ അവനെ ജീവപര്യന്തം യഹോവയ്ക്ക് നിവേദിച്ചിരിക്കുന്നു (വാ. 28) പ്രായപൂർത്തി ആകുന്നത് വരെയോ 50 വയസ്സു തികയുന്നത് വരെയോ എന്നുള്ള യാതൊരു വ്യവസ്ഥയും വയ്ക്കാതെ സമ്പൂർണ്ണമായി ഹന്നാ ബാലനെ യഹോവയ്ക്ക് സമർപ്പിക്കുകയാണ് ചെയ്തത്. സമ്പൂർണ്ണമായി സമർപ്പിച്ച ഹന്നയെ ദൈവം ധാരാളമായി അനുഗ്രഹിച്ചതുപോലെ നമ്മേയും അനുഗ്രഹിക്കും. അതാണ് ഇന്ന് നമ്മുക്കുള്ള വാഗ്ദത്തം. "ഇന്നുവരെ നിങ്ങൾ എന്റെ നാമത്തിൽ ഒന്നും അപേക്ഷിച്ചിട്ടില്ല. അപേക്ഷിപ്പിൻ എന്നാൽ നിങ്ങളുടെ സന്തോഷം പൂർണ്ണമാകത്തക്കവിധം നിങ്ങൾക്കു ലഭിക്കും". യോഹ. 16-24 അതിനായി ദൈവം നമ്മെ സഹായിക്കുമാറാകട്ടെ.






# കാർഷികവൃത്തിയും സ്വയം പര്യാപ്തതയും

ഡോ. തോമസ് മാത്യു
(കേരള കാർഷിക സർവ്വകലാശാല)

പച്ചക്കറിയുടെ കാര്യത്തിൽ കേരളത്തിന് പരാശ്രയത്തിന്റെ കഥയെ പറയാനുള്ളു. നമുക്ക് ആവശ്യമായ പച്ചക്കറിയുടെ മൂന്നിൽ രണ്ടു ഭാഗവും അന്യസംസ്ഥാനങ്ങളിൽ നിന്നും ആണ് ഇവിടുത്തെ കടകമ്പോളങ്ങളിൽ എത്തിച്ചേരുന്നത്. കേരളത്തിൽ പച്ചക്കറിവിളകൾ പ്രധാനമായും ചെയ്യുന്നത് കാലവർഷം ശക്തികുറഞ്ഞതിനു ശേഷം ആഗസ്റ്റ് – സെപ്റ്റംബർ മാസങ്ങളിൽ ആരംഭിച്ചു തുടങ്ങും. കൂടാതെ വേനൽക്കാലത്ത് നെൽപ്പാടങ്ങളിൽ രണ്ടാംവിളയ്ക്കുശേഷം നനയ്ക്കുവാൻ സൗകര്യമുള്ള പ്രദേശങ്ങളിൽ പച്ചക്കറി വിളകൾ കൃഷി ചെയ്തു വരുന്നു. മഴക്കാലത്ത് പറമ്പുകളിൽ വളരെ പരിമിതമായ രീതിയിൽ മഴക്കാല പച്ചക്കറിവിളകൾ കൃഷി ചെയ്യാറുണ്ട്. ഇതെല്ലാം കൂടി കണക്കിലെടുത്താൽ നമ്മുടെ നാട്ടിൽ പച്ചക്കറി വിളകൾ ഏകദേശം 75941 ഹെക്ടർ സ്ഥലത്ത് കൃഷി ചെയ്തു വരുന്നു. ഇവിടുത്തെ വാർഷിക ഉത്പാദനം 6.0 ലക്ഷം ടൺ പച്ചക്കറി മാത്രമാണ്. എന്നാൽ നമുക്ക് ഒരു വർഷം വേണ്ടിവരുന്ന പച്ചക്കറി ഏതാണ്ട 16.5 ലക്ഷം ടൺ ആണെന്ന് കണക്കാക്കപ്പെട്ടിരിക്കുന്നു. ഒരു വർഷം ഏകദേശം 2000 കോടിയിൽപ്പരം രൂപ വിലവരുന്ന പച്ചക്കറി ആണ് മറ്റു സംസ്ഥാനങ്ങളിൽ നിന്നും നമ്മുടെ നാട്ടിൽ കടന്നുവരുന്നത്. ഇവിടെ എത്തിച്ചേരുന്ന പച്ചക്കറിയുടെ പോഷക ഗുണനിലവാരം അവശിഷ്ട വിഷാംശം അതിന്റെ ഗുണനിലവാരത്തെ ബാധുക്കുന്ന മറ്റ് ഘടകങ്ങൾ തുടങ്ങിയവ പരിശോധിച്ച് വിപണനം നടത്താനുള്ള സംവിധാനമൊന്നും ഇപ്പോൾ നിലവിൽ ഇല്ലാത്തതുകൊണ്ട് മാരകമായ കീടനാശിനികളും അമിതമായ രാസവസ്തുക്കളും ഉപയോഗിച്ച് കൃഷി ചെയ്ത് ഉത്പാദിപ്പിക്കുന്ന ഗുണനിലവാരം കുറഞ്ഞ പച്ചക്കറി ആണ് ദിവസവും ലോറികളിൽ കേരളത്തിലേക്ക് പ്രയാണം നടത്തുന്നത്.

കേരളത്തിൽ പ്രതിദിന ആളോഹരി പച്ചക്കറിയുടെ ലഭ്യത 175 ഗ്രാം മാത്രമാണ്. എന്നാൽ ശരീരത്തിന്റെ ആരോഗ്യത്തിനും പരിപാലനത്തിനും പ്രതിദിനം ഒരാൾ 300 ഗ്രാം പച്ചക്കറിയെങ്കിലും ഭക്ഷണക്രമത്തിൽ ഉൾപ്പെടുത്തേണ്ടിയിരിക്കുന്നു. അതിൽ 100 ഗ്രാം ഇലക്കറിയായും, 100 ഗ്രാം കായ്കനികളായും 100 ഗ്രാം കിഴങ്ങുവർഗ്ഗമായും ഉപയോഗിക്കണം. നമ്മുടെ പറമ്പുകളിൽ തെങ്ങും മറ്റ് പ്ലാന്റേഷൻ വിളകളും ധാരാളമായി കൃഷി ചെയ്യുന്നതുകൊണ്ട് വൻതോതിൽ പച്ചക്കറിവിളകൾ കൃഷി ചെയ്യുവാനുള്ള സാധ്യതയും കുറവാണ്. നമ്മുടെ സംസ്ഥാനത്ത് മുപ്പതിൽപരം പച്ചക്കറി വിളകൾ കൃഷി ചെയ്തുവരുന്നുണ്ട്. പച്ചക്കറി വിളകൾ കൃഷി ചെയ്യുന്നതിന് ആവശ്യമായ അടിസ്ഥാന ഘടകങ്ങൾ താഴെ പറയുന്നവയാണ്.

**1) സുലഭമായ സൂര്യപ്രകാശം.**

നല്ല സൂര്യപ്രകാശം ലഭിക്കുന്ന സ്ഥലത്ത് മാത്രമെ പച്ചക്കറി വിളകൾ കൃഷി ചെയ്യുവാൻ പാടുള്ളു. തുറസ്സായ കൃഷിയിടങ്ങളാണ് പച്ചക്കറി കൃഷിക്ക് ഏറ്റവും അനുയോജ്യമായി കാണുന്നത്. പച്ചക്കറി വിളകൽക്ക് തണലിനെ ഒട്ടും തന്നെ അതിജീവിക്കുവാൻ കഴിയുകയില്ല. വഴുതന, കോവൽ തുടങ്ങിയ വിളകൽ ഭാഗീകമായി തണലിനെ അതിജീവിക്കുമെങ്കിലും ഉത്പാദനം കുറയുന്നതായി കാണുന്നു. പച്ചക്കറി വിളകൽ കൂടുതൽ സ്ഥലത്ത് കൃഷി നടത്തുന്നതിന് പരിമിതപ്പെടുത്തുന്ന പ്രധാന ഘടകവും തുറസ്സായ സ്ഥലത്തിന്റെ അഭാവമാണ്.

**2) നല്ല വളക്കൂറുള്ള മണ്ണ്**

മണലിന്റെ അംശം കൂടുതലുള്ള മണ്ണിൽ ജൈവാംശം വളരെ കുറഞ്ഞ അളവിൽ മാത്രമേ കാണുകയുള്ളു. മാത്രമല്ല, ജലത്തെ സംഭരിക്കാനും പിടിച്ചു നിർത്താനും മൂലകങ്ങൾ ആഗിരണം ചെയ്യാനുള്ള കഴിവു കുറവാണ്. കളിമണ്ണും,



എക്കലും അടങ്ങിയ വളക്കൂറുള്ള മണ്ണ് ആണ് ഏറ്റവും അനുയോജ്യം. വളക്കൂറ് കുറഞ്ഞ മണ്ണിൽ ജൈവവളങ്ങൾക്ക് മുൻതൂക്കം നൽകി കൃഷി അനുവർത്തിക്കണം. ജൈവവളങ്ങൾക്ക് മണ്ണിന്റെ ഉത്പാദനക്ഷമതയും വളക്കൂറും വർദ്ധിപ്പിക്കുവാൻ കഴിയുന്നു.

**3) ജലസേചന സൗകര്യം**

പച്ചക്കറി വിളകൾ മഴയെ മാത്രം ആശ്രയിച്ച് കൃഷി ചെയ്യുവാൻ സാധ്യമല്ല. മഴയില്ലാത്ത അവസരങ്ങളിൽ ഒന്നിടവിട്ട് നനയ്ക്കേണ്ടിവരും. നനയ്ക്കുവാൻ സൗകര്യമുള്ള കൃഷിയിടങ്ങളിൽ മാത്രമേ പച്ചക്കറികൃഷിയുമായി മുമ്പോട്ടു പോകുവാൻ കഴിയുകയുള്ളു. നമ്മുടെ നാട്ടിൽ മഴകുറഞ്ഞ കാലാവസ്ഥയിലും വേനൽക്കാലത്തും ആണ് പച്ചക്കറികൃഷി ചെയ്യുന്നത്. സാധാരണ കുളങ്ങൾ കുത്തി വെള്ളം കോരി നനയ്ക്കുന്ന രീതിയാണ് അവലംബിക്കുന്നത്. എന്നാൽ പമ്പ്സെറ്റ് സ്ഥാപിച്ച് കൃഷിയിടങ്ങളിൽ വെള്ളം എത്തിക്കുന്ന രീതി ഇപ്പോൾ തുടങ്ങി കഴിഞ്ഞു. പഞ്ചായത്തു തലത്തിൽ പ്രവർത്തിക്കുന്ന കൃഷിഭവനുകൾ ഇതിന് ആവശ്യമായ സാമ്പത്തിക സഹായം നൽകിവരുന്നു.

**4) മനുഷ്യ വിഭവശേഷി**

മറ്റ് കാർഷിക വിളകളെ അപേക്ഷിച്ച് പച്ചക്കറികൃഷിക്ക് ധാരാളം മനുഷ്യ വിഭവശേഷി അനിവാര്യമാണ്. തൊഴിലാളിയുടെ ലഭ്യതയും കർഷകനും, കർഷകന്റെ കുടുംബാംഗങ്ങളും (ഹോം ലേബർ) കൂടി കൂട്ടായ സഹകരണം ഉണ്ടെങ്കിൽ മാത്രമേ പച്ചക്കറി കൃഷി വാണിജ്യ അടിസ്ഥാനത്തിൽ വിജയിക്കുകയുള്ളു. പച്ചക്കറി വിളകൾ വാണിജ്യാടിസ്ഥാനത്തിൽ കൃഷി ചെയ്യുമ്പോൾ ധാരാളം തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്ന ഇന്നു കാണുന്ന തൊഴിലില്ലായ്മക്കും മറ്റും ഒരു ഉത്തമ പരിഹാര മാർഗ്ഗമാണ് പച്ചക്കറികൃഷിയിൽ ഏർപ്പെടുന്നത്. കേരളത്തിലെ കൃഷിയിടങ്ങൾ തുണ്ടുഭൂമിയായി വിഭജിക്കപ്പെടുന്ന കാലഘട്ടത്തിൽ അങ്ങനെയുള്ള തുണ്ടുഭൂമിയിൽ അനുവർത്തിക്കാൻ കഴിയുന്ന വിളസംവിധാനം പച്ചക്കറികൃഷി തന്നെയാണ്. ഇതിന് ശാസ്ത്രീയമായ ഒരു കാഴ്ചപ്പാട് ഉണ്ടാകണം. ശരിയായ രീതിയിലുള്ള ഒരു ഭൂവിനിയോഗം (Land use system) ആസൂത്രണം ചെയ്യേണ്ടിയിരിക്കുന്നു.

**5) വിത്തും നടീൽ വസ്തുക്കളും**

കേരളത്തിലെ പച്ചക്കറി കൃഷിക്ക് ആവശ്യമായ വിത്ത് ഉത്പാദിപ്പിക്കുന്നതും വിപണനം നടത്തുന്നതും താഴെപ്പറയുന്ന കേന്ദ്രങ്ങളാണ്.

1) കേരള കാർഷിക സർവ്വകലാശാല
2) കൃഷി ഡിപ്പാർട്ടുമെന്റ്
3) വി.എഫ്.പി.സി.കെ (VFPCK)
4) സന്നദ്ധ സംഘടനകൾ നടത്തുന്ന കൃഷി വിജ്ഞാനകേന്ദ്രങ്ങൾ
5) സ്വകാര്യമേഖലയിൽ പ്രവർത്തിക്കുന്ന സീഡ് കമ്പനികൾ.

അത്യുത്പാദനശേഷിയുള്ള ഇനങ്ങളുടെ വിത്തും തൈകളും കേരള കാർഷിക യൂണിവേഴ്സിറ്റിയുടെ കീഴിൽ പ്രവർത്തിക്കുന്ന ഗവേഷണ കേന്ദ്രങ്ങളിൽ നിന്നും കൃഷി വിജ്ഞാന കേന്ദ്രങ്ങളിൽ നിന്നും, കാർഷിക കോളേജിന്റെ ഇൻട്രക്ഷനൽ ഫാമിൽ നിന്നും ലഭ്യമാണ്. അതുപോലെതന്നെ കൃഷി ഡിപ്പാർട്ടുമെന്റിന്റെ കീഴിൽ പ്രവർത്തിക്കുന്ന ജില്ലാതല ഫാമുകളിൽ നിന്നും വിത്തു ഉത്പാദന കേന്ദ്രത്തിൽ നിന്നും വിത്തുകൾ ഉത്പാദിപ്പിക്കയും വിതരണം നടത്തുകയും ചെയ്യുന്നു. കൂടാതെ, പച്ചക്കറി കൃഷിയുടെയും പഴവർഗ്ഗ വിളകളുടെയും വികസനത്തിനുവേണ്ടി പ്രവർത്തിരുന്ന VFPCK യുടെ എല്ലാ സ്വാശ്രയ കർഷക വിപണന കേന്ദ്രങ്ങളിൽ നിന്നും പച്ചക്കറി വിത്ത് വാങ്ങാവുന്നതാണ്.

**6) സംഭരണവും വിപണനവും**

കേരളത്തിൽ പച്ചക്കറിയുടെ ഉത്പാദനം ചില സീസണുമായി ബന്ധപ്പെട്ടു കിടങ്ങുന്നു. വർഷത്തിന്റെ എല്ലാ സമയത്തും പച്ചക്കറി വിളയിക്കുവാൻ നമുക്ക് കഴിയുന്നില്ല. അതുകൊണ്ട് ചില സീസണിൽ ഉത്പാദിപ്പിക്കുന്ന പച്ചക്കറി സംഭരിക്കുവാനും ശീതീകരണ കാലാവസ്ഥയിൽ സൂക്ഷിക്കുവാനും (cold storage facilities) ഉള്ള സംവിധാനം അത്യന്താപേക്ഷിതമാണ്. പച്ചക്കറി ഉത്പാദിപ്പിക്കുന്ന പ്രധാനപ്പെട്ട ചില മേഖലയിൽ ഇതിനുള്ള സൗകര്യങ്ങൾ ചെയ്തുവരുന്നു. കാർഷിക രംഗത്ത് ഉത്പാദിപ്പിക്കപ്പെടുന്ന ഉത്പ്പന്നങ്ങൾ മതിയായ വില ലഭ്യമാക്കാതെ വരുമ്പോൾ അവ സംഭരിക്കാനും മറ്റു വിപണന തന്ത്രങ്ങൾ സ്വീകരിക്കാനുമുള്ള സംവിധാനം അനിവാര്യമാണ്. കർഷകർ പലപ്പോഴും മധ്യവർത്തികളുടെയും ഇടനിലക്കാരന്റെയും ചൂഷണത്തിനു വിധേയപ്പെടേണ്ടിവരുന്നു. ഇതിന് ഒരു പരിഹാര മാർഗ്ഗമെന്ന നിലയിൽ ആണ് കൃഷിവകുപ്പിന്റെയും പി.എഫ്.പി.സി.കെയുടെയും നേതൃത്വത്തിൽ സംസ്ഥാനത്ത് സ്വാശ്രയ കർഷക വിപണന കേന്ദ്രങ്ങൾ ആരംഭിക്കുകയുണ്ടായി. കർഷകർ ഉത്പാദിപ്പിക്കുന്ന കാർഷികവിഭവങ്ങൾ ആഴ്ചയിൽ രണ്ടുദിവസം കർഷക വിപണിയിൽ എത്തിച്ചാൽ അതു ലേലം ചെയ്തു പണം കൊടുക്കുന്ന സംവിധാനം പി.എഫ്.പി.സി.കെ. സംസ്ഥാനത്ത് ഉടനീളം നടപ്പാക്കിക്കൊണ്ടിരിക്കുന്നു. നമ്മുടെ സമീപപ്രദേശത്ത് പ്രവർത്തിക്കുന്ന കർഷക വിപണന കേന്ദ്രങ്ങളുടെ വിവരം ചുവടെ ചേർക്കുന്നു.

**സ്വാശ്രയ കർഷക വിപണി-** ചെറിയനാട്, പന്തളം, പുളിക്കീഴ്, പള്ളിക്കൽ, നാരങ്ങാനം, ഏനാത്ത്, മെഴുവേലി, പന്തളം, പുറമറ്റം

മേൽപ്പറഞ്ഞ സ്വാശ്രയ കർഷക വിപണികൾ ആഴ്ചയിൽ രണ്ടുദിവസം മാത്രമേ കർഷകരിൽനിന്നും ഉത്പന്നങ്ങൾ ശേഖരിച്ച് വിപണനം നടത്തുന്നുള്ളു.



"എങ്കിലും നീ അവരുടെ പാപം ക്ഷമിക്കേണമേ; അല്ലെങ്കിൽ നീ എഴുതിയ നിന്റെ പുസ്തകത്തിൽ നിന്ന് എന്റെ പേർ മായിച്ചു കളയേണമേ."

പുറ : 32:32

# നേതൃത്വത്തിന്റെ മാർഗ്ഗരേഖകൾ

ഫാ. പി.വി. ജോൺ

ദീർഘദർശിമാരിൽ തലവനായ മോശയുടെ ശ്രേഷ്ഠമായ സ്വഭാവങ്ങളിൽ അതിമഹത്തായ ഒന്നാണ് ഈ വാക്യം വ്യക്തമാക്കുന്നത്. ഒരു നേതാവിന് ഉണ്ടായിരിക്കേണ്ട എല്ലാ യോഗ്യതകളും മോശെയിൽ നമുക്ക് ദർശിക്കാൻ കഴിയും. നേതാവ് ഒരു വിമോചകനായിരിക്കണം. മിസ്രയീമിലെ അടിമത്തത്തിൽ നിന്ന് ദൈവജനത്തെ വിടുവിക്കാനായി യഹോവയാൽ നിയോഗിക്കപ്പെട്ടവനാണല്ലോ മോശെ. യിസ്രായേൽ ജനം മിസ്രയീമിൽ അനുഭവിച്ച കഷ്ടതകളിൽ നിന്നും ദുരിതങ്ങളിൽ നിന്നും വിടുവിച്ച് പാലും തേനും ഒഴുകുന്ന കനാനിൽ എത്തിക്കുകയായിരുന്നു മോശെയുടെ ദൗത്യം. മിസ്രയീമിൽ നിന്ന് ഓടുപ്പോകുന്നതുവരെ തന്റെ ജാതിയുടെ ദുരിതങ്ങളും കണ്ട് അതിൽനിന്നുള്ള വിമോചനത്തിനായി അടങ്ങാത്ത മോഹവുമായി നടന്നവനായിരുന്നു മോശെ. അതുകൊണ്ടു തന്നെയാണ് മിസ്രയീമിനെ അടിച്ചുകൊന്നതും. ഭീതിയോടെ ഓടിപ്പോയ തന്നാൽ അതു അസാദ്ധ്യമാണെന്നു വിശ്വസിച്ചിരുന്നപ്പോഴാണ് യഹോവയുടെ വിളി മോശക്കുണ്ടായത്. വൈമുഖ്യത്തോടെയാണെങ്കിലും അത് ഏറ്റെടുക്കുമ്പോൾ തന്റെ ദീർഘകാല പ്രതീക്ഷ സഫലമാകുമെന്ന പ്രത്യാശയും പ്രാർത്ഥനയും മോശെക്കുണ്ടായിരിക്കണം. മിസ്രയീമിലെ ദീർഘകാല അടിമത്തം മൂലം ധൈര്യം, മുൻകരുതൽ, ധാർമ്മിക തീഷ്ണത മുതലായ സൽഗുണങ്ങൾ യിസ്രായേലീന്ന് നഷ്ടമായിരുന്നു. മോശെ അവരിൽ പ്രത്യാശയും ഭക്തിയും ധൈര്യവും ഉളവാക്കി, മോചനം നേടിക്കൊടുത്തു. അതുകൊണ്ട് യേശുക്രിസ്തുവിന്റെ മുന്നടയാളമായി മോശെയെയും; യിസ്രയീമിലെ അടിമത്തത്തിൽ നിന്നുള്ള വിമോചനം, പാപത്തിൽ നിന്നു വിടുതൽ നൽകി നിത്യരക്ഷയിലേക്കുനയിക്കുന്ന കർത്താവിന്റെ രക്ഷാപ്രവർത്തനത്തിന്റെ മുൻകുറിയായും ക്രൈസ്തവ വേദശാസ്ത്രം കാണുന്നു. ആത്മീയ ലൗകീക നേതൃസ്ഥാനികൾ ജനത്തിന്റെ വിമോചകനാകണമെന്ന സത്യം ഇതു സൂചിപ്പിക്കുന്നു. ജനം അഭിമുഖീകരിക്കുന്ന ആത്മീക ലൗകീക പ്രശ്നങ്ങൾക്കും പ്രതിസന്ധികൾക്കും വിമോചകനാകാൻ കഴിയുമ്പോൾ മാത്രമേ ജനം അംഗീകരിക്കുന്ന ഒരു നേതാവായി തീരുവാൻ ഒരുവനു കഴിയുകയുള്ളൂ. എന്നാൽ ഇന്ന് നേതാക്കന്മാരായിരിക്കുന്നവർ ജനത്തിന്റെ മേൽ ഭാരങ്ങൾ അടിച്ചേല്പിക്കുന്നവരും അവരുടെ പ്രശ്നങ്ങളെ ചെറുവിരൽ കൊണ്ടുപോലും താങ്ങുവാൻ തയ്യാറാകാത്തവരു

മാണ്. മോശെ ഇവിടെ മാതൃകയാകണം.

നേതൃസ്ഥാനം നൽക്കപ്പട്ടതാണെന്നും നേടി യെടുക്കുന്നതല്ലായെന്നുമുള്ള ബോധം ഒരു നേതാവിന് അനുപേക്ഷണീയമാണ്. നൽകപ്പെട്ടതായിരിക്കുമ്പോൾ ഉത്തരവാദിത്വം കൂടുതലായിരിക്കും. നൽകിയ ആളിനോടുള്ള പ്രതിബന്ധത വലുതായിരിക്കും. മോശെക്ക് ഈ ബോധം ഉണ്ടായിരുന്നു. തന്നെ ഈ നേതൃസ്ഥാനത്തേയ്ക്കു വിളിച്ചപ്പോൾ തന്റെ നിസ്സാരത മോശെ ദൈവ മുൻപാകെ വെളിപ്പെടുത്തിയിരുന്നു. (പു. 4:10) തന്റെ അയോഗ്യതയിൽ ഒരു ശക്തിയായി പരിണമിച്ച ദൈവ പരിപാലനതയിൽ മോശെ ആദ്യന്തം ആശ്രയം വച്ചിരുന്നു. ഒരിക്കൽ മോശെ ദൈവത്തോടു പറയുകയുണ്ടായി പുറ. 33:15 'തിരുസാന്നിദ്ധ്യം എന്നോടു കൂടെ പോരുന്നില്ലായെങ്കിൽ ഞങ്ങളെ ഇവിടെ നിന്നു പുറപ്പെടുവിക്കരുതെ' എന്ന അപേക്ഷ ആ ഒരു സന്ദർഭത്തിന്റേതു മാത്രമായിരുന്നില്ല. മോശെ തന്റെയും തന്റെ ജനത്തിന്റെയും എല്ലാ പ്രശ്നങ്ങൾക്കും പരിഹാരകനായും ആലോചനക്കാരനായും യഹോവയാം ദൈവത്തെ മാത്രമെ ആശ്രയമാക്കിയിരുന്നുള്ളൂ. തന്മൂലം മോശെ ഒരു ഭരണാധിപനായിട്ടല്ല. ഒരു ദാസനായി, ഒരു സേവകനായി, അതിലുപരി ഒരു കാര്യവിചാരകനായി മാത്രം നിലകൊള്ളുകയും ചെയ്തു. ഏതൊരു നേതാവും സ്വാർത്ഥമോഹിയും സ്ഥാനമോഹിയും ആകാതെ, സേവകനായും കാര്യവിചാരകനായും സ്വയം പ്രതിഷ്ഠിക്കുമ്പോഴാണ് അയാളുടെ നേതൃത്വം സ്വാർത്ഥകമാക്കുന്നത്. ലഭിച്ച സ്ഥാനം ദൈവദത്തമാണെന്ന ബോധം അതിനു അനുപേക്ഷണീയമാണ്. പീലാത്തോസിനോട് കർത്താവ് പറയുകയുണ്ടായി യോഹ. 19:11 മേലിൽ നിന്ന് നിനക്ക് കിട്ടീട്ടില്ലായെങ്കിൽ എന്റെ മേൽ നിനക്ക് ഒരധികാരവും ഉണ്ടാകുകയില്ലായിരുന്നു". വലിയൊരു സത്യം ഇത് വെളിവാക്കുന്നു. എല്ലാ സ്ഥാനങ്ങളും അധികാരങ്ങളും ദൈവദത്തമാണ്. അത് തിരിച്ചറിയുന്നവർക്ക് മാത്രമെ സത്യസന്ധമായി തന്റെ കർമ്മങ്ങളും നിർവഹിക്കുവാൻ കഴിയുകയുള്ളൂ.

നേതൃസ്ഥാനം ലഭിച്ചതാണ് എന്ന തിരിച്ചറിവ് താഴ്ചയിലേക്കും വിനയത്തിലേക്കും വഴി നടത്തും. നേടിയെടുക്കുന്നതാണ് എന്ന ചിന്ത ആത്മപരിശോധനയിലേക്കും അവിനയത്തിലേക്കുമാണ് കൊണ്ടുചെന്നെത്തിക്കുക. മോശെയെപ്പോലെ താഴ്ചയും വിനയവുമുള്ള ഒരു നേതാവിനെ കണ്ടെത്താൻ കഴിയുകയില്ല. മൊശെയെക്കുറിച്ച് സംഖ്യാ. 12:2 ൽ നാം ഇങ്ങനെ വായിക്കുന്നു. "മോശെ എന്ന മനുഷ്യനോ ഭൂതലത്തിലുള്ള സകലമനുഷ്യരിലും അതിസൗമ്യനായിരുന്നു." അതുകൊണ്ട് മോശെയെക്കുറിച്ച് യഹോവാ സാക്ഷ്യം പറയുന്നു; സംഖ്യ.12:7 'എന്റെ ദാസനായ മോശെയോ അങ്ങനെയല്ല, അവൻ എന്റെ ഗൃഹത്തിലൊക്കെയും വിശ്വസ്തനാകുന്നു." മോശെ ഒരു കൂശ്യ സ്ത്രീയെ വിവാഹം കഴിച്ചതിനാൽ സഹോദരങ്ങളായ അഹരോനം മിര്യാമും മോശെയ്ക്കു വിരോധമായി സംസാരിച്ചു. മോശെ ഒന്നും പ്രതികരിച്ചതായി നാം വായിക്കുന്നില്ല. അപ്പോൾ മോശെയെക്കുറിച്ച് യഹോവ നൽകിയ സാക്ഷ്യമാണ് മുകളിൽ ഉദ്ധരിച്ചത്. മോശെയ്ക്കു വിരോധമായി സംസാരിച്ചതിനാൽ മിര്യാം കുഷ്ഠരോഗിയായി തീർന്നപ്പോൾ മോശെ അവൾക്കുവേണ്ടി പ്രാർത്ഥിക്കുന്നതായി സംഖ്യാ. 12:13 ൽ നാം കാണുന്നു. തനിക്കു വിരോധിയായി തീർന്നവരോട് കോപവും വിദ്വേഷവും പകയും പ്രതികാര ബുദ്ധിയും വച്ചു പുലർത്താതെ അവരുടെ നന്മയ്ക്കായി ആഗ്രഹിക്കുന്ന ഒരു നേതാവ് എങ്ങനെ അംഗീകാര യോഗ്യനല്ലാതായിത്തീരും. 'സൗമ്യൻ' എന്നതുകൊണ്ട് ഒന്നിനോടും പ്രതികരിക്കാത്തവനും കോപിക്കാത്തവനും എന്നർത്ഥമില്ല. തന്നോടു കാണിക്കുന്ന പ്രതിഷേധത്തിലും പ്രതികാരത്തിലും എതിർപ്പിലും അനീതിയിലും കോപിക്കാതെയും പ്രതികരിക്കാതെയും അന്യരോടു കാട്ടുന്ന അനീതിയിലും പൊതുപ്രശ്നങ്ങളിലും പ്രതികരിക്കുകയും ചെയ്യുന്നവനാണ് സൗമ്യനായ നേതാവ്. മാറായിലും സീനിലും രെഫീദീമിലും ജനം പിറുപിറുത്തപ്പോൾ അവരുടെ നേരെ കോപിക്കാതെ മോശെ തന്റെ മുഖം ദൈവത്തിങ്കലേക്കാണ് തിരിച്ചത്. എന്നാൽ ദൈവത്തിന്റെ കല്പന ലംഘിച്ച് കാളക്കുട്ടിയെ ഉണ്ടാക്കി നമസ്ക്കരിച്ചപ്പോൾ മോശെ കോപിക്കുന്നതായി നാം വായിക്കുന്നു. പുറ. 32:19; അപ്പോൾ മോശെയുടെ കോപം ജ്വലിച്ചു. അവൻ പലകകളെ കൈയ്യിൽ നിന്നെറിഞ്ഞ് പർവ്വതത്തിന്റെ അടിവാരത്തിൽ വച്ച് പൊട്ടിച്ചുകളഞ്ഞു.

മോശെയുടെ ഈ പ്രവൃത്തിയെ പ്രഥമ വായനയിൽ നമുക്ക് സാധൂകരിക്കാൻ കഴിയുകയില്ല. കാരണം യിസ്രയേൽ ജനം കാളക്കുട്ടിയെ ഉണ്ടാക്കി നമസ്ക്കരിക്കുന്നതു കണ്ടു യഹോവ കോപിച്ചു. 'എന്റെ കോപം അവർക്കു വിരോധമായി ജ്വലിച്ചു. ഞാൻ അവരെ ദഹിപ്പിക്കേണ്ടതിന് എന്നെ വിടുക. (32:10) എന്ന് യഹോവ മോശയോടു പറഞ്ഞപ്പോൾ, മോശെ 'നിന്റെ ജനത്തിന് വിരോധമായി കോപം ജ്വലിക്കുന്നത് എന്ത്? (32:1) എന്ന് യഹോ

വയോടു ചോദിക്കുകയും ജനത്തിനുവേണ്ടി പക്ഷ വാദം ചെയ്കയും ചെയ്തിട്ട് താഴ്‌വരയിൽ എത്തിയ മോശെ കോപിച്ചത് ഉചിതമായില്ലെന്ന തോന്നൽ സ്വാഭാവികമാണ്. യഹോവ നൽകിയ കല്പനകൾ എറിഞ്ഞുടച്ചത് ദൈവ നിഷേധമായി വ്യാഖ്യാനിക്കുകയും ചെയ്യാം. എന്നാൽ മോശെ യുടെ ഈ രണ്ടു ചെയ്തികളും പ്രവൃത്തികളും ദൈവ മുമ്പാകെ ഗൗരവമുള്ള തെറ്റായി വി. വേദ പുസ്തകം പറയുന്നില്ല. മോശെയ്ക്കു കനാനിൽ പ്രവേശിപ്പാൻ കഴിയാതെ പോയതിന് കാരണമായി ഈ സംഭവത്തെ കാണുന്നുമില്ല. പാറയിൽ നിന്ന് വെള്ളം പുറപ്പെടുവിച്ച സംഭവമാണ് മോശെയ്ക്ക് കനാനിൽ പ്രവേശിപ്പാൻ കഴിയാതെ പോയതിന് കാരണമായി വി. വേദപുസ്തകം ചൂണ്ടിക്കാണിക്കുന്നത്. സംഖ്യ. 20:12. സങ്കീ.106:32.

മോശെയുടെ ഈ പ്രവൃത്തികളെ എങ്ങനെ സാധൂകരിക്കാൻ കഴിയും? ദൈവത്തിന്റെ കോപം വീണ്ടും ജനത്തിന്റെ മേൽ വരാതിരിക്കുവാനായിട്ടാണ് മോശെ ജനത്തോടു കോപിച്ചതും മൂവായിരം പേരെ കൊന്നുകളഞ്ഞതും, ദൈവകോപം ജനത്തെ മുഴുവൻ നശിപ്പിച്ചു കളയും എന്നു മോശെ ഭയപ്പെട്ടു. താൻ അവരെ ശിക്ഷിച്ചാൽ ദൈവത്തിന്റെ വലിയ ശിക്ഷ അവർക്ക് ഇളവു ചെയ്തു കിട്ടുമെന്ന് മോശെ വിശ്വസിച്ചു. താൻ കൊടുത്ത കല്പനകൾ എറിഞ്ഞുടയ്ക്കുകയും ജന ത്തോടു കോപിക്കുകയും മൂവായിരം പേരെ വധി ക്കുകയും ചെയ്ത മോശെയോട് ദൈവം കോപി ക്കുകയോ ശകാരിക്കുകയോ ചെയ്യാതെ പിന്നെയും കല്പനകൾ ഉണ്ടാക്കി കൊടുത്തതു വായിക്കു മ്പോൾ, മോശെയുടെ ഹൃദയ വിചാരങ്ങൾ ദൈവം തിരിച്ചറിഞ്ഞുവെന്നു മനസ്സിലാകും.

ഞാനെന്ന ഭാവം ഒരിക്കലും ഒരു നേതാവിന് ഉണ്ടാകുവാൻ പാടില്ല. മറ്റെല്ലാ ശ്രേഷ്ഠ ഗുണങ്ങൾ ഉണ്ടായിരുന്നിട്ടും ഒരു ബലഹീന നിമിഷത്തിൽ 'ഞങ്ങൾ നിങ്ങൾക്കു വെള്ളം തരുന്നു' എന്നു പറ ഞ്ഞുപോയ അഹന്തയുടെ ശബ്ദം മോശെയ്ക്കും അഹരോനും കനാൻദേശം നഷ്ടപ്പെടുത്തി. ദൈവ ത്തിനും മോശെയ്ക്കും എതിരായി പിറുപിറുക്കു കയും കാളക്കുട്ടിയെ ഉണ്ടാക്കി നമസ്ക്കരിക്കു കയും മറ്റും ചെയ്ത യിസ്രയേൽ ജനതയ്ക്കു നൽകിയ അതേ ശിക്ഷ (മിസ്രയിമിൽ നിന്നു പുറ പ്പെട്ട പുരുഷന്മാരിൽ യോശുവയും കാലേബും ഒഴിച്ച് ആരും കനാനിൻ പ്രവേശിച്ചില്ല.) ഒറ്റതെറ്റു മാത്രം ചെയ്ത മോശെയ്ക്കും അഹരോനും നൽകി എന്നത് നേതൃസ്ഥാനത്തിൽ വരുത്തുന്ന തെറ്റുകൾ എത്ര ഗൗരവതരമാണെന്ന് വ്യക്തമാക്കുന്നു. 'ആശാൻ അക്ഷരം ഒന്നു പിഴച്ചാൽ അമ്പത്തെട്ടു പിഴക്കും ശിഷ്യന്' എന്ന പഴഞ്ചൊല്ല് ഇവിടെ ശ്രദ്ധാർഹമാകുന്നു. 'ഞാൻ അങ്ങനെ ചെയ്തു' ഞാൻ മുഖാന്തിരമാണ് ഈ നന്മയുണ്ടായത്.' നേ തൃസ്ഥാനികളുടെ ഈവിധ ചിന്തകൾ കുടുംബത്തി ന്റെയും സമൂഹത്തിന്റെയും സ്വസ്തത നഷ്ടപ്പെ ടുത്തുന്നു.

*തുടരും....*

## പ്രവർത്തനോദ്ഘാടനം

ചെങ്ങന്നൂർ ഭദ്രാസന ബാലസമാജത്തിന്റെ പ്രവർത്തനോദ്ഘാടനവും ചെങ്ങന്നൂർ ഡിസ്ട്രിക്ട് അർദ്ധദിന സമ്മേളനവും ആഗസ്റ്റ് 5ന് ഉള്ളന്നൂർ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വച്ച് ഭദ്രാസന സെക്രട്ടറി റവ. ഫാ. മാത്യു വർഗീസ് ഉദ്ഘാടനം ചെയ്തു. റവ. ഫാ. ഗീവർഗീസ് സാമുവേൽ അദ്ധ്യക്ഷത വഹിച്ചു. റവ. ഡി. ബിനു ജോയി ക്ലാസ്സെടുത്തു. റവ. ഫാ. ജോൺ പോൾ, റവ. ഫാ. ഗീവർഗ്ഗീസ് ജോൺ, ശ്രീ. ബിജു മാത്യു, ശ്രീ. ബിനു സ്കറിയ, ശ്രീ അനു തോമസ്, ശ്രീ ബൈജു കെ. മാത്യു, ശ്രീമതി ആനി. കെ. തോട്ടുപുറം എന്നിവർ പ്രസംഗിച്ചു.

## ജി. സി. സി. ഏകദിന സമ്മേളനം




പരുമല: സ്ത്രീകൾ മാനവസമൂഹത്തിന് വെളിച്ച മുള്ളവരായി പ്രവർത്തിക്കേണ്ടവരാണെന്ന് അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചു. അഖില മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മർത്തമറിയം സമാജം ജി. സി. സി. ഏകദിന സമ്മേളനം ഉദ്ഘാടനം ചെയ്ത് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. പരുമല സെമിനാരിയിൽ വച്ച് നടന്ന ഏകദിന സമ്മേളനത്തിൽ മർത്തമറിയം സമാജം കേന്ദ്ര ജനറൽ സെക്രട്ടറി പ്രൊഫ. മേരി മാത്യു ക്ലാസ്സ് നയിച്ചു. വൈസ്പ്രസിഡന്റ് ഫാ. മാത്യു വർഗ്ഗീസ്, ജി. സി. സി. സെക്രട്ടറി വത്സമ്മ ചാക്കോ എന്നിവർ പ്രസംഗിച്ചു. ഗൾഫ് മേഖലകളിൽ നിന്ന് 100 പ്രതിനിധികൾ പങ്കെടുത്തു.

# ക്രിസ്തീയ സന്തോഷം

റവ. ഫാ. തോമസ് തേക്കിൽ

"എന്റെ സന്തോഷം നിങ്ങളിൽ ഇരിക്കുവാനും നിങ്ങളുടെ സന്തോഷം പൂർണ്ണമാകുവാനും ഞാൻ ഇത് നിങ്ങളോട് സംസാരിച്ചിരിക്കുന്നു" യോഹ. 15:11

ക്രിസ്ത്യാനി എന്ന പേര് A D 43 ൽ അന്ത്യോക്യയിൽ വെച്ച് ക്രിസ്തുവിന്റെ അനുകാരികൾക്ക് ലഭിച്ചു. അപ്പോ. 11:26, 26:28 'ക്രിസ്തുവിന്റെ പട്ടാളം' എന്ന അർത്ഥത്തിലാണ് ഈ പേരു വിളിച്ചത്. ക്രിസ്തുവിന്റെ അനുകാരികൾ അല്ലാത്തവർ അനുകാരികളെ സംബോധന ചെയ്തിരുന്ന വിളിപ്പേരാണ് 1 പത്രോസ് 4:16, ക്രിസ്ത്യാനിയായിട്ട് കഷ്ടം സഹിക്കേണ്ടി വന്നാൽ ലജ്ജിക്കരുത്. ഈ നാമം ധരിച്ചിട്ട് ദൈവത്തെ മഹത്വപ്പെടുത്തുകയാണ് വേണ്ടത്.

ക്രിസ്തീയ ജീവിതം സൗഭാഗ്യജീവിതം
കർത്താവിൽ കുഞ്ഞുങ്ങൾക്കാനന്ദദായകം
കഷ്ടങ്ങൾ വന്നാലും നഷ്ടങ്ങൾ വന്നാലും

ക്രിസ്തേശുനായകൻ കൂട്ടാളിയാണേ-എന്ന് പാടിയത് ജീവിതാനുഭവങ്ങളിൽ നിന്നാണ്. ക്രിസ്ത്യാനിയായിട്ട് പഴി, ദുഷി, പീഡനം, പട്ടിണി, കാരാഗ്രഹവാസം, അടി, ജീവഹാനി ഒക്കെ സംഭവിച്ചാലും ക്രിസ്തു നിമിത്തം എല്ലാം ചേതമെന്നെണ്ണിയ കാലഘട്ടത്തിൽ ജീവിച്ചവരെ വിശുദ്ധന്മാരെന്ന് കരുതിയിരുന്നു. ആദിമ ക്രൈസ്തവരുടെ പീഡനങ്ങൾ ഇന്ന് ചിന്തിക്കാൻ പോലും സാദ്ധ്യമല്ല. ക്രിസ്തുവിന്റ നാമ മഹത്വം മാത്രമേ അവർ ഗണിച്ചിരുന്നുള്ളൂ. ലോകം താത സഹോദരർ ജാതിയതും തറവാടും ഒക്കെ ഉപേക്ഷിച്ച് യേശുവിനായ് മരണം സ്നേഹിച്ച സഹദേന്മാരെ എല്ലായ്പ്പോഴും സ്മരണിക്കണമെന്ന് സഭ പഠിപ്പിക്കുന്നു. ക്രിസ്തുവിനായ് ജീവിച്ച്, സഹനത്തിലൂടെ ജയം പ്രാപിച്ചവരെ എന്നും ഓർക്കണം.

ക്രിസ്തീയ ജീവിതം സന്തോഷമുള്ള ജീവിതമാണ്. തന്നിൽ വിശ്വസിക്കുന്നവർ സന്തോഷമുള്ളവരായിരിക്കേണം എന്നാണ് കർത്താവ് ആഗ്രഹിക്കുന്നത്. കഷ്ടങ്ങൾ വന്നാലും നഷ്ടങ്ങൾ വന്നാലും ക്രിസ്തുവിൽ സന്തോഷിക്കുന്നവനായിരിക്കേണം ക്രിസ്ത്യാനി. ദാവീദിന്റെ ജീവിതത്തിൽ ഈ സന്തോഷം നഷ്ടമായപ്പോൾ, അദ്ദേഹം ദൈവത്തോട് പ്രാർത്ഥിച്ചു നിന്റെ രക്ഷയുടെ സന്തോഷം എനിക്ക് തിരികെ തരേണമെ സങ്കീ. 51:12. സന്തോഷം നഷ്ടപ്പെടുന്ന അനുഭവങ്ങൾ നമുക്കും ഉണ്ടായി



ട്ടില്ലേ. അത് മടക്കി കിട്ടാൻ നാം പ്രാർത്ഥിച്ചിട്ടുണ്ടോ. നഷ്ടപ്പെട്ടത് തിരികെ കിട്ടുമ്പോൾ അത് ഇരട്ടിയായി പ്രതിഫലിക്കും വി. ലൂക്കോസ് 15-ാം അദ്ധ്യായത്തിൽ നഷ്ടപ്പെട്ട ദ്രഹ്മ, നഷ്ടപ്പെട്ട ആട്, നഷ്ടപ്പെട്ട മകൻ ഉപമികളിൽ എല്ലാ തിരികെ കിട്ടുമ്പോൾ സന്തോഷം പങ്കിടുന്ന അനുഭവം കാണാൻ സാധിക്കും. ക്രിസ്തീയ ജീവിതവും പങ്കിടീലിന്റെ ജീവിതമാണ്. യേശു തമ്പുരാൻ സ്വന്തജീവിതത്തിലും അതു തന്നെ കാണിച്ചുതന്നു.

രക്ഷയുടെ സന്തോഷം നഷ്ടപ്പെട്ടാലും അത് തിരികെ ലഭിക്കാവുന്നതാണ്. മനുഷ്യനിൽ ഏറ്റു പറയപ്പെടാതെ മറഞ്ഞുകിടക്കുന്ന പാപമാണ് സന്തോഷത്തെ നശിപ്പിക്കുന്നതിനുള്ള പ്രധാന കാരണം. ദൈവത്തെയും മനുഷ്യനെയും തമ്മിൽ ഭിന്നിപ്പിക്കുന്നത് പാപമാണ്. 2 ശമു. 11:2-5 പാപം കരടാണ്. ചെറിയ കരടുപോലും കണ്ണിൽ വീണാൽ അത് വലിയ വേദന ഉളവാക്കുന്നു. ഒരു ചെറിയ മുള്ള് കൈയ്യിൽ കുത്തിയാൽ അത് വലിയ വേദനയ്ക്ക് കാരണമായിത്തീരുന്നു. അതുപോലെ ഓരോ ചെറിയ പാപവും നമ്മുടെ സന്തോഷത്തെ കെടുത്തുന്നു. ക്രിസ്തീയ ജീവിതം സന്തോഷപ്രദമാകണമെങ്കിൽ നമ്മൾ ക്രിസ്തുവിൽ ജീവിക്കേണം. നമ്മുടെ സന്തോഷം നഷ്ടപ്പെട്ടത് എവിടെയാണ്? തിരിഞ്ഞുനോക്കണം, കഴുകണം, കരടുകളെ മാറ്റണം, മുള്ളുകളെ എടുക്കണം, അഴുക്കിനെ കഴുകണം, സത്യ കുമ്പസാരം നടത്തണം. കുമ്പസാരത്തിന്റെ പ്രസക്തി ഇന്ന് നഷ്ടപ്പെട്ട മട്ടാണ്. അനുതാപത്തോടെ പാപങ്ങളെ ഏറ്റുപറഞ്ഞ് ക്രിസ്തുവിനെ കൈക്കൊള്ളണം. തന്റെ ലംഘനങ്ങളെ മറെക്കുന്നവന് ശുഭം വരികയില്ല. അവയെ ഏറ്റുപറഞ്ഞ് ഉപേക്ഷിക്കുന്നവനോ കരുണ ലഭിക്കും സദൃ. 28:13.

ക്രിസ്തീയ സന്തോഷം നഷ്ടപ്പെടുന്നതിനുള്ള മറ്റൊരു കാരണം അപരനോടുള്ള ബന്ധത്തിന് ഉലച്ചിൽ തട്ടുന്നതാണ്. ക്രിസ്തുവിന്റെ പഠിപ്പിക്കലിന്റെ ഒന്നാം സ്ഥാനം സഹോദരനെ സ്നേഹിക്കുക എന്നതാണ്. ബലി സ്വീകരിക്കപ്പെടണമെങ്കിൽ സഹോദരനോട് നിരപ്പായെങ്കിൽ മാത്രമേ അത് സ്വീകരിക്കപ്പെടുകയുള്ളൂ എന്ന് കർത്താവ് പഠിപ്പിച്ചു. വി. മത്തായി 5:24-24. സഹോദരനോട് നിരപ്പായാൽ നഷ്ടപ്പെട്ട സന്തോഷം നമുക്ക് മടക്കി കിട്ടും.

സ്വാർത്ഥപരമായ ജീവിതം ക്രിസ്തീയ സന്തോഷം നഷ്ടപ്പെടുത്തുന്നു. സമയം, സമ്പത്ത് തുടങ്ങിയവയെല്ലാം സ്വന്തകാര്യത്തിനുവേണ്ടി മാത്രം ചിലവഴിക്കുന്നു. സമാധാനം ലഭിക്കുന്നില്ല. സ്വയം നമ്മെ എങ്ങും കൊണ്ടെത്തിക്കുന്നില്ല. നമ്മുടെ നോട്ടം നമ്മിൽ നിന്നു മാറ്റി, വിശ്വാസത്തിന്റെ നായകനും പൂർത്തിവരുത്തുന്നവനുമായ യേശുവിലേക്ക് തിരിക്കുക. ക്രിസ്തു കേന്ദ്രീകൃതമായ ജീവിതം സന്തോഷം നൽകും.

ഭാവിയെപ്പറ്റി ആവശ്യമില്ലാതെ ഭാരപ്പെടുന്നവരാണോ നാം? നമ്മുടെ ജീവിതത്തിൽ നമ്മുടെ ദൈവം അറിയാതെ ഒന്നും സംഭവിക്കുന്നില്ല. നിന്റെ ഭാരം യഹോവയുടെ മേൽ വെച്ചുകൊൾക. അവൻ നിന്നെ പുലർത്തും. ഫിലി. 3:14 ൽ പ. പൗലോസ് ശ്ലീഹാ പറയുന്നു. "ഒന്നു ഞാൻ ചെയ്യുന്നു. പിമ്പിലുള്ളത് മറന്നും മുമ്പിലുള്ളതിന് ആഞ്ഞുംകൊണ്ട് ക്രിസ്തുയേശുവിൽ ദൈവത്തിന്റെ പരമ വിളിയുടെ വിരുതിനായി ലാക്കിലേക്ക് ഓടുന്നു." ക്രിസ്തീയ ജീവിതം സന്തോഷകരമായി തീരണമെങ്കിൽ, ക്രിസ്തുവിൽ ലക്ഷ്യം വച്ചുകൊണ്ട് ദൈവവചന ധ്യാനം, പ്രാർത്ഥന, നോമ്പ്, ജാഗരണം, വി. കുർബ്ബാന സംബന്ധം, അനുഭവം എന്നിവയിൽ കൂടി ജീവിതത്തെ ക്രമീകരിക്കുക. ഈ ലോകത്തിലും വരുവാനുള്ള ലോകത്തിലും സന്തോഷം അനുഭവിക്കാം.

## അഖിലമലങ്കര ക്വിസ് മത്സരം

ബുധനൂർ സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ 5-ാമത് അഖിലമലങ്കര ക്വിസ് മത്സരം 2012 സെപ്റ്റംബർ 2-ന് നടത്തപ്പെടുന്നു. മത്സരത്തിൽ ഒന്നാം സ്ഥാനം നേടുന്നവർക്ക് എവറോളിംഗ് ട്രോഫിയും 1000 രൂപ ക്യാഷ് അവാർഡും രണ്ടാം സ്ഥാനം നേടുന്നവർക്ക് എവറോളിംഗ് ട്രോഫിയും 750 രൂപ ക്യാഷ് പ്രൈസും നൽകുന്നതാണ്. വിഷയം:- പഴയനിയമം, പുതിയനിയമം, സഭാചരിത്രം, കൂദാശ, പൊതുവിജ്ഞാനം. രജിസ്ട്രേഷന് - 9526964872, 9847491606, 9947479971

## അനുമോദിക്കുന്നു

ഭദ്രാസനത്തിലെ ഇടവകകളിൽ നിന്നും S.S.L.C. , +2 (CBSE, ICSE ഉൾപ്പെടെ) പരീക്ഷകളിൽ മുഴുവൻ വിഷയങ്ങൾക്കും A+ നേടിയ വിദ്യാർത്ഥികളെയും മറ്റു കോഴ്സുകളിൽ റാങ്കുകൾ കരസ്ഥമാക്കിയവരെയും ഭദ്രാസന എം. ജി. ഒ. സി. എസ്. എം. അനുമോദിക്കുന്നു. വിദ്യാർത്ഥികൾ, വികാരിമാർ സാക്ഷ്യപ്പെടുത്തിയ മാർക്ക്ലിസ്റ്റിന്റെ കോപ്പി സെക്രട്ടറി, എം. ജി. ഒ. സി. എസ്. എം., ബഥേൽ അരമന, പി.ബി. നമ്പർ-38 എന്ന വിലാസത്തിൽ അയച്ചു തരണം. കൂടുതൽ വിവരങ്ങൾക്ക്: 9446114346.

ഏവൻഗേല്യോന്വധ്യാനം

# ലോഗോസ്

ഫാ. നൈനാൻ കെ. ജോർജ്ജ്

**വാങ്ങിപ്പിനുശേഷമുള്ള ഒന്നാം ഞായർ**
**വി. ലൂക്കോസ് 6:39-45 : ആഗസ്റ്റ് 19**

പഴംചൊല്ലുകൾ ഏതു കാലത്തും ഏതു സംസ്കാരത്തിലും ഉണ്ടായിട്ടുള്ള ഒന്നാണ്. തലമുറയായി അനുഭവത്തിൽ വന്ന വസ്തുതകൾ കാലാകാലമായി പറഞ്ഞുവരുന്ന പഴക്കം വന്നിട്ടുള്ള പറച്ചിലുകളാണ് "പഴംചൊല്ലുകൾ." ഒരു സമൂഹത്തിന്റെ സാമൂഹിക-സാംസ്കാരിക പരിസ്ഥിതികളെ പ്രതിഫലിപ്പിക്കുന്നതോടൊപ്പം മനുഷ്യജീവിതത്തിനാവശ്യമായ ചില മൂല്യങ്ങളും പഴംചൊല്ലുകൾ കൈമാറുന്നുണ്ട്.

"കുരുടനു കുരുടനെ വഴികാട്ടുവാൻ സാധിക്കുകയില്ല."

"ശിഷ്യൻ ഗുരുവിനു മീതെയല്ല, അഭ്യാസം തികഞ്ഞവനെല്ലാം ഗുരുവിനെപ്പോലെയാകും."

"സഹോദരന്റെ കണ്ണിലെ കരടു നോക്കുകയും സ്വന്തം കണ്ണിലെ കോൽ വിചാരിക്കാതിരിക്കുകയും ചെയ്യുന്നതെന്ത്."

"ഏതു വൃക്ഷത്തെയും ഫലം കൊണ്ടറിയാം"

ഇവയെല്ലാം പാലസ്തീനിൽ ഉപയോഗിച്ചുകൊണ്ടിരുന്ന പഴംചൊല്ലുകൾ ആണ്. സാധാരണയായി സമൂഹത്തിൽ ആദരിച്ചുവരുന്ന മൂല്യങ്ങളുടെ ക്രിയാത്മകമായ ആവിഷ്കരണങ്ങളാണിവ.

**കുരുടൻ വഴികാട്ടിയാകുന്നതിലെ അബദ്ധങ്ങൾ**

മനുഷ്യജീവിതത്തിന്റെ നന്മകളിൽ ഏറ്റം ശ്രേഷ്ഠമായത് ദിശാബോധമാണ്. മനുഷ്യൻ ഇന്നലെ തുടങ്ങി ഇന്നിൽ എത്തിനിൽക്കുന്ന തന്റെ സ്വത്വം നാളെ എങ്ങോട്ട് എന്ന് തിരിച്ചറിയുന്നത് വ്യക്തമായ ദിശാബോധത്തിലൂടെ മാത്രമാണ്. കുരുടന്റെ പരിമിതി അവൻ സത്യമായ ഒന്നിനെയും കണ്ട് അനുഭവിച്ചറിഞ്ഞിട്ടില്ലയെന്നതാണ്. കണ്ട് അറിഞ്ഞ് അനുഭവിച്ചിട്ടില്ലാത്ത ഒന്നിനേയും കുറിച്ച് അവനു ആധികാരികമായി പറയുക അസാദ്ധ്യമാണ്. അതിലേക്ക് ആരെയും നയിക്കുവാൻ അവനു കഴിയുകയില്ല. ആധുനിക ലോകത്തിൽ സനാതന സത്യങ്ങൾ അനുഭവിച്ചറിഞ്ഞിട്ടുള്ളവരുടെ എണ്ണം പരിമിതപ്പെട്ടുകൊണ്ടിരിക്കുന്നു. "അനുഭവങ്ങളില്ലാത്തവന്റെ വാക്കുകളും പ്രവർത്തികളും പൊള്ളത്തരങ്ങൾ" - പഴമക്കാരുടെ വാക്കുകൾ എവിടെയും അരാജകത്വം അനുഭവപ്പെടുന്നതിന്റെ പിന്നാമ്പുറത്തെ രഹസ്യവും മറ്റൊന്നുമല്ല, അനുഭവിക്കാത്ത സത്യങ്ങളുടെ പ്രചാരകന്മാരായി മാത്രം നേതാക്കന്മാർ ആയിത്തീരുന്നു. മതാന്തരീക്ഷവും വികലമാകുന്ന കാഴ്ച വേദന ജനിപ്പിക്കുന്നതാണ്. മനുഷ്യന് ഇഹപര ലോകങ്ങളുടെ വ്യക്തമായ കാഴ്ച നൽകേണ്ട മതവും അനുഭവങ്ങളില്ലാത്ത കുരുടന്മാരുടെ കുതന്ത്രരഹസ്യങ്ങളുടെ പിടിയിലമരുന്നു. ക്രിസ്തീയ നേതൃത്വം വ്യതിരിക്തമായിരിക്കണം. അനുഭവിച്ചറിഞ്ഞ സത്യത്തിലേക്ക് മനുഷ്യനെ നയിക്കുന്ന ദിശാബോധത്തിന്റെ പര്യായങ്ങളായി നേതാക്കന്മാർ/ഓരോ ക്രിസ്ത്യാനിയും രൂപാന്തരം പ്രാപിക്കണം.

**ശുദ്ധീകരണം പ്രാപിക്കാത്തതിന്റെ ദൂഷ്യഫലങ്ങൾ**

അപരന്റെ കണ്ണിലെ കരടു നോക്കുകയും സ്വന്തം കണ്ണിലെ കോലു കാണാതിരിക്കുകയും ചെയ്യുന്ന മനുഷ്യൻ സമൂഹത്തിന് ശാപമാണ്. "കണ്ണ് തുറന്ന് കാണുക" ഇതൊരു ആദ്ധ്യാത്മിക രഹസ്യമാണ്. മനോനയനങ്ങൾ പ്രകാശിതമായെങ്കിൽ മാത്രമേ എല്ലാ പരമമായ സത്യവും കാണാൻ കഴിയുകയുള്ളു. വി. മാമോദീസായിൽ പ്രാർത്ഥിക്കുന്നു - "കർത്താവേ ഇവന്റെ/ഇവളുടെ ആന്തരിക മനോനയനങ്ങളെ പ്രകാശിപ്പിക്കണമേ.'' യേശുക്രിസ്തു കണ്ണുതുറക്കുന്നതുവരെ ശിഷ്യന്മാരുടെ കണ്ണുകൾ അടഞ്ഞിരുന്നു. അതിനുശേഷമാണ് അവർ ദൈവരാജ്യത്തിന്റെ വക്താക്കളായതും (ലൂക്കോ. 5:11; അപ്പോ. 2:41-47; 4:31-34). ദൈവരാജ്യത്തെപ്പറ്റിയുള്ള കാഴ്ചശക്തി ലഭിച്ച ശിഷ്യന്മാരും യഹൂദമതത്തിലെ നേതാക്കന്മാരും തമ്മിൽ വളരെ അന്തരമുണ്ടായിരുന്നു. സ്വന്തം കണ്ണിലെ കോലും വഹിച്ചുകൊണ്ട് അപരന്റെ കണ്ണിലെ കരട് നീക്കം ചെയ്യാൻ ശ്രമിക്കുന്ന ശാസ്ത്രിമാരെയും പരീശന്മാരെയും യേശു ശക്തമായ ഭാഷയിൽ ശകാരിച്ചിട്ടുണ്ട്. സത്യത്താൽ ശുദ്ധീകരിക്കപ്പെടാത്ത ഇതുപോലെയുള്ളവർ ഇന്നും കുടുംബങ്ങൾക്കും സമൂഹത്തിനും ശാപമാണ്. അഴിമതിക്കാരായ ഭരണാധിപന്മാരും മൂല്യബോധമില്ലാത്ത മതനേതൃത്വവും സ്വാർത്ഥരായ അദ്ധ്യാപകരും എല്ലാം ശുദ്ധീകരണം പ്രാപിക്കാത്ത അന്ധരായവരുടെ ഗണത്തിൽപ്പെടുന്നു.

**വാങ്ങിപ്പിനുശേഷം രണ്ടാം ഞായർ : വി. ലൂക്കോസ് 11:9-20 - ആഗസ്റ്റ് 26**

വി. മത്തായിയുടെ സുവിശേഷത്തിൽ ഗിരിപ്രഭാഷണത്തിന്റെ ഭാഗമായും ലൂക്കോസിന്റെ സുവിശേഷത്തിൽ യെരുശലേമിലേക്കുള്ള യാത്രാവേളയിലും രേഖപ്പെടുത്തുന്ന വചനമാണ് "യാചിപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും, അന്വേഷിപ്പിൻ എന്നാൽ നിങ്ങൾ കണ്ടെത്തും, മുട്ടുവിൻ എന്നാൽ നിങ്ങൾക്കു തുറക്കും'' എന്നുള്ള ഉപദേശം. നിരന്തരം പ്രാർത്ഥിക്കേണ്ടതിന്റെ ആവശ്യകത വ്യക്തമാക്കുന്ന പ്രബോധനമാണ് ഈ വാക്യത്തിൽ നിഴലിച്ചു കാണുന്നത്. മാനുഷിക ബന്ധത്തിൽ തുടർച്ചയായ അഭ്യർത്ഥന എത്രമാത്രം ഫലപ്രദമാണോ അതിനേക്കാളുപരി ഫലം ദൈവ-മനുഷ്യ ബന്ധത്തിൽ നിരന്തരമായ പ്രാർത്ഥനകൊണ്ടുണ്ടാകും എന്ന് ഇവിടെ വ്യക്തമാക്കുന്നു. വി. ലൂക്കോസ് പ്രാർത്ഥനയെ ശിഷ്യത്വത്തിന്റെ ഏറ്റം ആവശ്യഘടകമായി കാണുന്നു. പ്രാർത്ഥനയുടെ സുവിശേഷകനായ ലൂക്കോസ് പ്രാർത്ഥനയുടെ അന്തരീക്ഷത്തിൽ ശിഷ്യരെ പ്രാർത്ഥിക്കാൻ പഠിപ്പിക്കുന്ന യേശുവിന്റെ ചിത്രം വരച്ചു കാട്ടുന്നു.

**പ്രാർത്ഥന: ദൈവ-മനുഷ്യബന്ധങ്ങളുടെ പ്രേരകശക്തി**

പങ്കുവയ്ക്കലിന്റെ പ്രചോദനമായി പ്രാർത്ഥനയെ കർത്താവ് പഠിപ്പിക്കുന്നു. മനുഷ്യബന്ധങ്ങളെ ഊട്ടിയുറപ്പിക്കുന്ന ഘടകമായി പ്രാർത്ഥനയെ മത്തായിയുടെ സുവിശേഷത്തിൽ (7:7-22) കാണുന്നു. കൃപ മുഖാന്തിരം എല്ലാം നൽകുന്ന പിതാവിനെപ്പോലെ, നൽകുന്നതിലൂടെ സഹോദരബന്ധങ്ങൾ വളരെട്ടെയെന്ന് ആഗ്രഹിക്കുകയാണ് സുവിശേഷകൻ. പ്രാർത്ഥന സർവ്വത്തിന്റെയും കാരണമായ ദൈവത്തിലുള്ള ആശ്രയവുമാണ്. ചുറ്റുപാടുകളുടെ നിറവിൽ നിന്നുകൊണ്ടാണ് ഒരു മനുഷ്യൻ പ്രാർത്ഥന നിർവ്വഹിക്കുന്നത്. ഏകനായി ഏകാന്തതയിൽ ഇരുന്നു പ്രാർത്ഥിച്ചാൽപോലും ഒരുവന്റെ ചുറ്റും അദൃശ്യ മാലാഖമാരുടെയും വിശുദ്ധന്മാരുടെയും കൂട്ടായ്മയുണ്ട്. ഇടമുറിയാതെയുള്ള പ്രാർത്ഥന ദൈവ-മനുഷ്യബന്ധത്തെയും ഇതര മനുഷ്യബന്ധങ്ങളെയും ഊട്ടിയുറപ്പിക്കുന്നു. ഈ ബന്ധത്തിനു സർവ്വമാനവിത സ്വഭാവമുണ്ട്. ഒരു വർഗ്ഗത്തിലോ ഒരു സമൂഹത്തിലോ മനുഷ്യജാതിയിൽ മാത്രമോ ഒതുങ്ങി നിൽക്കുന്ന ഒന്നല്ല ഈ ബന്ധം. സർവ്വത്തെയും അന്വേഷിക്കുന്ന സർവ്വത്തിലേക്കും ഒഴുകിയെത്തുന്ന നിലയ്ക്കാത്ത നീർച്ചാലുപോലെയുള്ളതാണിത്. പ്രാർത്ഥനയ്ക്ക് കൂട്ടായ്മ, സംസർഗ്ഗം, സംബന്ധം മുതലായ ഭാവം കൂടെയുണ്ട്. പരസ്പരാശ്രയബന്ധം സ്നേഹബന്ധത്തിലേ പുലരുകയുള്ളൂ. യാചിപ്പിൻ, അന്വേഷിപ്പിൻ, മുട്ടുവിൻ ഇവ മനുഷ്യബന്ധങ്ങളിലും നിഴലിക്കേണ്ട വസ്തുതകളാണ്.

**പ്രാർത്ഥന: ദൈവമനസ്സ് അറിയുവാനുള്ള അന്വേഷണം**

പഴയനിയമത്തിൽ യഹോവയെ വിളിക്കുന്നതും യഹോവയുടെ നാമത്തിൽ വിലപിക്കുന്നതുമെല്ലാം സാമൂഹിക ബോധത്തോടുകൂടിയായിരുന്നു. യിസ്രായേലിനു പ്രാർത്ഥനയെപ്പറ്റിയുള്ള കാഴ്ചപ്പാടു തന്നെ യഥാർത്ഥ ബോധത്തിൽ നിന്നു വളർന്നു വന്നതാണ്. സങ്കീർത്തനത്തിൽ ഉടനീളം യിസ്രായേലിന്റെ ജീവിതാനുഭവങ്ങളുടെ സമഗ്രരൂപം കാണുവാൻ കഴിയും. ദൈനം-ദിന ജീവിത

ത്തിൽ നേരിടുന്ന വൈതരണികളിൽ ദൈവസന്നിധിയിൽ അപേക്ഷയും അന്വേഷണവും മുട്ടിപ്പായ അഭ്യർത്ഥനയും യിസ്രായേലിന്റെ സ്വഭാവശ്രേഷ്ഠതയായിരുന്നു. മോശയിലൂടെ ദൈവഹിതം അന്വേഷിക്കുന്ന യിസ്രായേലിനെയും (പുറ. 18:15). പ്രവാചകന്മാരിലൂടെ ദൈവഹിതമന്വേഷിക്കുന്ന രാജാക്കന്മാരെയും (1 രാജാ. 22: 5; 2 രാജാ. 3:11) നമുക്ക് കാണാം. ദാവീദ് രാജാവ് ഒരിക്കൽപോലും ദൈവഹിതമറിയാതെ ഒന്നും പ്രവർത്തിച്ചിരുന്നില്ല. (1 ശമു. 23:2; 30:8; 2 ശമു. 2:1; 15:9). യഹോവ യിസ്രായേൽ ഗൃഹത്തോട് ഇപ്രകാരം അരുളിച്ചെയ്യുന്നു. "നിങ്ങൾ ജീവിച്ചിരിക്കേണ്ടതിനു എന്നെ അന്വേഷിപ്പിൻ (ആമോസ് 5:6) അന്വേഷണവും യാചനവും മനുഷ്യാവകാശങ്ങളേക്കാൾ ദൈവഹിതമറിയുന്നതിനായിട്ടാണ്.

**വാങ്ങിപ്പിനുശേഷം മൂന്നാം ഞായർ : വി. മത്തായി 17:22-27 - സെപ്റ്റംബർ 2**

ഇന്നത്തെ വേദഭാഗത്തിന്റെ ആദ്യം ക്രിസ്തു തന്റെ പീഢാനുഭവത്തെ സംബന്ധിച്ച് അറിയിക്കുന്നു. രണ്ടാം ഭാഗം ദേവാലയനികുതി കൊടുക്കുന്നതിനെക്കുറിച്ചാണ് വിവരിക്കുന്നത്. യേശു തന്റെ മരണത്തെ മുന്നറിഞ്ഞുകൊണ്ട് ശിഷ്യന്മാരോട് സംസാരിക്കുന്നു. എന്നാൽ അവർക്ക് അത് ഉൾക്കൊള്ളുവാൻ കഴിയാതെ പോയി. കാരണം യേശു വാഗ്ദത്തമശിഹാ എന്ന് സാക്ഷ്യപ്പെടുത്തിയത് അവർ കണ്ടതാണ്. താബോർ മലയിലെ യേശുവിന്റെ മഹത്വീകരണം അവർ ദർശിച്ചതാണ്. യിസ്രായേലിന്റെ വീണ്ടെടുപ്പുകാരനും വിമോചകനും അവൻ തന്നെയെന്ന് അവർ മനസ്സിലാക്കിക്കഴിഞ്ഞു. ബലവാൻ ബലഹീനനും തിരസ്കൃതനുമാകുമെന്ന് അവർക്ക് ഒരിക്കലും ചിന്തിക്കുവാൻ കഴിഞ്ഞിരുന്നില്ല.

**സഹനവും ദൈവികസ്നേഹവും**

സഹനത്തിലൂടെയും പരിത്യാഗത്തിലൂടെയും ദൈവമഹത്വം വെളിപ്പെടുത്തുന്നതിന്റെ സൂചനയാണ് യേശു ഇവിടെ വ്യക്തമാക്കുന്നത്. ദൈവകൃപയാണ് ഏതു മനുഷ്യനെയും ശ്രേഷ്ഠനാക്കുന്നത്. ഇന്നത്തെ ലോകത്ത് ശ്രേയസ്ക്കരിക്കപ്പെടുന്നതിനു പലരുടെയും ഔദാര്യം സ്വീകരിക്കാറുണ്ട്. ഏതെങ്കിലും വ്യക്തിയുടെ ഔദാര്യമല്ല ശരിയായ മഹത്വീകരണം. അങ്ങനെയുള്ള മഹത്വീകരണം നിലനിൽക്കുന്നതല്ല. നിത്യമായ ജീവൻ മനുഷ്യനു നൽകുവാൻ സഹനത്തിനും മരണത്തിനും തയ്യാറായ ദൈവികസ്നേഹമാണ് മനുഷ്യനെ മഹത്വീകരിക്കുന്നത്. മനുഷ്യന് പ്രതിസന്ധികളെ നേരിടുവാനുള്ള കഴിവ് തുലോം കുറഞ്ഞുപോയിരിക്കുന്നു. എല്ലാ മതങ്ങളിലും ആധുനിക യുഗത്തിൽ വളർന്നുവന്നിട്ടുള്ള പുതിയ ആത്മീയ പരിവേഷമുള്ള പ്രസ്ഥാനങ്ങൾ, അവയോട് ചേർന്നു നിൽക്കുന്ന സമൂഹം, അവിടെ ലഭിക്കുന്ന പ്രബോധനമെല്ലാം കഷ്ടതകളെ അഭിമുഖീകരിക്കുവാൻ മനുഷ്യനെ ശക്തനാക്കുവാൻ പ്രേരിപ്പിക്കുന്നതിനേക്കാളുപരി സമൃദ്ധിയുടെ സംസ്കാരത്തിലേക്ക് വിരൽ ചൂണ്ടുന്നു. എന്നാൽ ക്രിസ്തീയ ആത്മീകതയനുസരിച്ച മനുഷ്യമ ഹത്വത്തിന്റെ വേരുകൾ നിലകൊള്ളുന്നത് മനുഷ്യനു നൽകപ്പെട്ടിരിക്കുന്ന ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലുമാണ്. ദൈവപുത്രന്റെ മനുഷ്യാവതാരവും ക്രൂശുമരണത്തിലൂടെയുള്ള പുനരുത്ഥാനവും മനുഷ്യമഹത്വത്തിന്റെ വലിയ ഉദാഹരണങ്ങളാണ്. ക്രിസ്തുവിന്റെ ഉത്ഥാനത്തിലൂടെ ഉറപ്പാകുന്ന മരിച്ചവരുടെ പുനരുത്ഥാനം മനുഷ്യമഹത്വത്തിന്റെ രഹസ്യം വെളിവാക്കുന്നു. ഈ ലോകജീവിതം കൊണ്ടവസാനിക്കുന്ന മഹത്വമല്ല മനുഷ്യനുള്ളത്. ശാരീരിക മരണത്തിനപ്പുറം എത്തിനിൽക്കുന്ന അസമത്വത്തിലേക്കും ജീവനിലേക്കും വിളിക്കപ്പെടുന്നതാണ് മനുഷ്യൻ.

**യേശുക്രിസ്തുവിന്റെ സാമൂഹിക പ്രതിബദ്ധത**

യേശുവിനോട് നികുതി കൊടുക്കുന്നതിനെ സംബന്ധിച്ചുള്ള ചോദ്യം മത്തായി ശ്ലീഹായുടെ സുവിശേഷത്തിൽ മാത്രം രേഖപ്പെടുത്തിയിട്ടുള്ള ഒരു സംഭവമാണ്. യാഥാസ്തിതിക യഹൂദ സമൂഹത്തിന്റെ പ്രബോധനത്തിൽ നിന്നും വ്യത്യസ്തമായി സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്തപ്പോൾ നികുതി പിരിവുകാർ യേശുവിനെ യഹൂദമതതത്വങ്ങൾ പാലിക്കാത്ത വ്യക്തിയായി കണ്ടു. മതനിയമത്തിന്റെ ഭാഗമായതും,. യാഥാസ്തിതിക യഹൂദന്മാർ നൽകുന്നതുമായ ദേവാലയനികുതി യേശു നൽകുകയില്ല എന്ന് അവർ സംശയിച്ചു. പത്രോസിനെയും കൂട്ടി ഭവനത്തിലെത്തിയ താനാണ് ദേവാലയത്തിന്റെ യഥാർത്ഥ ഉടയവനെന്നും സത്യത്തിൽ തനിക്ക് ദേവാലയനികുതി നൽകേണ്ട ആവശ്യമില്ലായെന്നും അവരെ ബോദ്ധ്യപ്പെടുത്തി. യേശു ദേവാലയ നികുതി കൊടുത്തിരുന്നില്ലയെന്ന് വിശ്വസിക്കുവാൻ സാദ്ധ്യമല്ല. ദേവാലയ കാര്യങ്ങൾ വളരെയേറെ ശ്രദ്ധയോടെ അനുഷ്ഠിച്ച ഒരാളായിരുന്നു യേശു. ഇരുപതു വയസ്സിനുമേൽ പ്രായമുള്ള യഹൂദപുരു

ഷന്മാർ ദേവാലയത്തിന്റെ സംരക്ഷണത്തിനും ചെലവുകൾക്കുമായി അര ശേക്കൽ വർഷംതോറും കൊടുക്കണമെന്നുള്ള നിയമം യഹൂദന്മാരുടെ ഇടയിൽ നിലനിന്നിരുന്നു (പുറ. 30:11-16; നെഹ. 10:32 -33). യേശു ദേവാലയത്തിന്റെ ഉടയവനായെങ്കിലും തന്റെ സാമൂഹിക പ്രതിബദ്ധത വെളിവാക്കിക്കൊണ്ട് ദേവാലയനികുതി നൽകുന്നു. മനുഷ്യർ തങ്ങൾക്കു ലഭിച്ച അധികാരത്തിന്റെ മറവിൽ സമൂഹത്തിനു നൽകേണ്ടത് നൽകാതെയും എന്നാൽ നേടാൻ സാധിക്കുന്നത് നേടിയെടുക്കുകയും ചെയ്യുന്നത് ആധുനിക മനുഷ്യന്റെ സാധാരണ സ്വഭാവമായിത്തീർന്നിരിക്കുന്നു. യേശുവിന്റെ ഈ പ്രതികരണം പദവികൾ ദുരുപയോഗം ചെയ്യുന്ന മനുഷ്യർക്ക് ഒരു ഉദാത്തമായ പാഠമാണ്.

**വാങ്ങിപ്പിനുശേഷം നാലാം ഞായർ : വി. മത്തായി 5:38-48 - സെപ്റ്റംബർ 9**

"നീതി" എന്നത് വിവിധ തലങ്ങളിലൂടെ മനസ്സിലാകുന്ന ഒന്നാണ്. ദൈവനീതി, മനുഷ്യനീതി, സാമൂഹ്യനീതി, രാഷ്ട്രീയ നീതി മുതലായവ. പഴയനിയമ പുസ്തകത്തിലെ നിയമങ്ങൾ മാനുഷിക നീതി അടിസ്ഥാനപ്പെടുത്തിയുള്ളതായിരുന്നു. കുറ്റകൃത്യങ്ങൾക്ക് അതിന്റെ ഗൗരവം അനുസരിച്ച് ശിക്ഷ നൽകണമെന്നത് യേശുവിന്റെ കാലത്തും നിലനിന്നിരുന്ന നിയമവും നയവുമായിരുന്നു. ഇന്നത്തെ സുവിശേഷഭാഗത്തിലൂടെ യേശു പുറപ്പാട് പുസ്തകത്തിലും (21:22-25) ലേവ്യപുസ്തകത്തിലും (24: 17-22) ആവർത്തനപുസ്തകത്തിലും (19:21) പരാമർശിക്കുന്ന പഴയനിയമ സംഹിതയ്ക്ക് പുതിയ അർത്ഥം നൽകുകയാണ് ചെയ്യുന്നത്. "ശത്രുക്കളെ സ്നേഹിക്കുക" എന്ന ഉപദേശത്തിന്റെ പുതുമ ഇവിടെ പ്രത്യേകം ശ്രദ്ധേയമാണ് "ദുഷ്ടനോട് എതിർക്കരുത്" എന്ന് പറയുമ്പോൾ "തിന്മയെ" "നന്മ" കൊണ്ട് നേരിടേണം എന്നാണ് അർത്ഥമാക്കുന്നത്. ശത്രുക്കളെ സ്നേഹംകൊണ്ട് നേരിടുമ്പോൾ മനുഷ്യനിൽ തീർച്ചയായും രൂപാന്തരം ഉളവാക്കും.

**സമാധാനവും നീതി പുനസ്ഥാപനവും**

പഴയനിയമമനുസരിച്ച് പ്രതികാരം ചെയ്യുവാനുള്ള അധികാരം ആദ്യകാലങ്ങളിൽ വ്യക്തികളിൽ അധിഷ്ഠിതമായിരുന്നു. പിന്നീട് ഈ അധികാരം സമൂഹത്തിന് നൽകപ്പെട്ടു. കൊലപാതകിയുടെ കാര്യത്തിൽ പ്രതികാരം ചെയ്യാൻ നിയോഗിക്കപ്പെട്ടവൻ കൊലപാതകിയെ കണ്ടുമുട്ടുമ്പോൾ കൊല്ലണം എന്ന് നിയമം അനുശാസിച്ചിരുന്നു (സംഖ്യ 34:21). രക്തത്തിനു വേണ്ടിയുള്ള പ്രതികാരം നീതിപുനസ്ഥാപനത്തിന്റെ ഭാഗമായി കണ്ടിരുന്നു. (സംഖ്യ 35:33). അതുകൊണ്ടാണ് കണ്ണിന് പകരം കണ്ണ്, പല്ലിനു പകരം പല്ല് എന്നത് പഴയനിയമത്തിലെ പ്രതികാരത്തിനുള്ള നിയമമായത്. തിന്മയ്ക്ക് പകരം തിന്മ ചെയ്തുകൊണ്ട് അതിക്രമത്തിനു ശിക്ഷ നൽകുക എന്നതാണ് ഇതുകൊണ്ടർത്ഥമാക്കിയിരുന്നത്. എന്നാൽ പഴയനിയമത്തിൽ തന്നെ പ്രതികാരത്തെ വിലക്കുന്നതായും കാണാം (ലേവ്യ. 19:17). തന്നെ ദ്രോഹിച്ച സഹോദരങ്ങളോട് ക്ഷമിക്കുന്ന ജോസഫും (ഉല്പത്തി 45:3; 50:19). തന്നെ കൊല്ലാൻ ശ്രമിക്കുന്ന ശൗലിനെ വിട്ടയയ്ക്കുന്ന ദാവീദും എല്ലാം സമാധാനത്തിലൂടെ നീതി പുനസ്ഥാപിക്കുവാൻ ശ്രമിച്ച പഴയനിയമത്തിലെ സമര്യപുരുഷന്മാരാണ്.

**ക്രിസ്തുവിലൂടെ വെളിപ്പെട്ട മനുഷ്യനീതി**

യേശു തന്റെ കാലം വരെ നിലനിന്നിരുന്ന ആന്തരിക ബാഹ്യമനോഭാവങ്ങളെ തകിടം മറിച്ചുകൊണ്ട് പുതിയ മനുഷ്യനീതി സങ്കല്പം വരച്ചുകാട്ടുന്നു. "ശത്രുക്കളെ സ്നേഹിക്കുക" മനുഷ്യന് നൽകപ്പെട്ടിരിക്കുന്ന അത്യുദാത്തമായ ക്രിസ്തീയ ധാർമ്മികയാണ് വഴിപാട് ബലിപീഠത്തിൽ കൊണ്ടുവരുമ്പോൾ സഹോദരനു പിണക്കം ഉണ്ടെന്ന് തോന്നിയാൽ ബലിവസ്തു യാഗപീഠത്തിന്റെ മുമ്പിൽ ഉപേക്ഷിച്ച് ആദ്യം സഹോദരനോട് നിരപ്പാകണമെന്നും പ്രതിയോഗിയോട് വഴിയിൽ വച്ച് തന്നെ രമ്യപ്പെടണമെന്നും (മത്തായി 5:23-25) യേശു ആവശ്യപ്പെടുന്നു. ക്രിസ്തുവിലൂടെ വെളിപ്പെട്ട സ്നേഹം വെറുക്കുന്നവരെയും, പ്രതിയോഗികളെയും തനിക്കു തിന്മ വരുത്തുന്നവരെയും എല്ലാ ശത്രുക്കളെയും സ്നേഹിക്കണമെന്ന നിത്യനൂതന സാർവ്വത്രിക നിയമവും ധാർമ്മികതയുമാണ്. എല്ലാവരെയും ഉൾക്കൊള്ളുന്ന ഈ ദിവ്യസ്നേഹം ലക്ഷ്യം വയ്ക്കുന്നത് പിതാവിന്റെ പൂർണ്ണതയിലേക്കുള്ള വളർച്ചയാണ്. ക്രിസ്തുവിൽ വെളിപ്പെട്ട ഉദാത്തമായ സ്നേഹം അതിന്റെ പാരമ്യതയിൽ എത്തിനിൽക്കുന്നത് ശത്രുസ്നേഹത്തിലൂടെയാണ്. തനിക്കെതിരായി വരുന്ന ഏതു വൈരിയേയും ക്രിസ്തുവുമായുള്ള ബന്ധത്തിലൂടെ സർവ്വലൗകിക സ്നേഹം സ്വായത്തമാക്കുവാൻ സാധിക്കുമെന്നതാണ് പുതിയനിയമത്തിന്റെ അടിസ്ഥാന പ്രമാണം.






# ധാർമ്മിക രംഗത്തെ മലിനീകരണം

സ്നേഹമുള്ള കൂട്ടുകാരെ,

ഇന്നു സ്കൂളിലും രാഷ്ട്രീയതലങ്ങളിലും വിവിധ സഭാ സംഘടനകൾ വഴിയും അന്തരീക്ഷ മലിനീകരണത്തിനെതിരെ വിവിധ പരിപാടികൾ സംഘടിപ്പിക്കുന്നതായി നാം കാണുന്നുണ്ട്. കേരളം മാത്രമല്ല ലോകത്തിലെ പല രാജ്യങ്ങളും അഭിമുഖീകരിക്കുന്ന ഭീകരപ്രശ്നമാണ് അന്തരീക്ഷ മലിനീകരണം.

ദൈവം സൃഷ്ടിച്ചു സജ്ജമാക്കിയ പ്രകൃതിയെ മനുഷ്യൻ താറുമാറാക്കുവാൻ തക്കവണ്ണം പ്രവർത്തിക്കുന്നതാണ് ഇന്നത്തെ ദുഃസ്ഥിതിക്കു കാരണം.

എന്നാൽ കുട്ടികൾ ശ്രദ്ധിക്കേണ്ട മറ്റൊരു വലിയ മലിനീകരണം ഇന്നു സമൂഹത്തിൽ വളരെയധികമുണ്ട്. ധാർമ്മീകവും സാന്മാർഗ്ഗീകവുമായ രംഗത്ത് ഇന്ന് സംഭവിച്ചുകൊണ്ടിരിക്കുന്ന മലിനീകരണം (Pollution) ഭാവി തലമുറയ്ക്ക് വലിയ ഭീഷണിയായി മാറിയിരിക്കുന്നു. പല നിരപരാധികളായ കുട്ടികളും അതിന്റെ സ്വാധീന വലയത്തിൽ അറിയാതെ അകപ്പെട്ടു പോകുന്നുണ്ട്. നാമറിയാതെ നമ്മുടെ ചുറ്റുപാടുമുള്ള സമൂഹത്തിന്റെ നിലവാരത്തിലേക്ക് നാം വഴുതിപ്പോകുന്നതാണ് ഇവിടെ സംഭവിക്കുന്നത്.

ഒരു അമേരിക്കൻ കവി എഴുതി "എന്നും എഴുന്നേറ്റു പോകുന്ന ഒരു പൈതൽ, അവൻ ആദ്യം കാണുന്ന വസ്തു എന്തു തന്നെയായാലും ആ വസ്തു അവനായിതീരുന്നു. അത് അവന്റെ ഒരു ഭാഗമായി പരിണമിച്ചു."

ഈ വാക്കുകളിൽ ഉള്ളത് ഒരു ജീവിത സത്യമാണ്. സിനിമയും പരമ്പരകളും ഇന്ന് സമൂഹത്തിന്റെ സ്വഭാവത്തെ വളരെയേറെ സ്വാധീനിക്കുന്നുണ്ട്. കൊലപാതകവും, മോഷണവും സാഹസികമായ ആത്മഹത്യാശ്രമവും ഒക്കെ അനുകരിച്ച് നശിച്ചുപോയിട്ടുള്ള അനേക യുവജനങ്ങളെക്കുറിച്ച് പത്രവാർത്തകൾ വന്നിട്ടുണ്ട്.

ധാർമ്മിക രംഗത്തെ മലിനീകരണത്തിന് പരസ്യങ്ങളും ഒരു പരിധിവരെ കാരണക്കാരാണ്. എണ്ണയും സോപ്പും എന്തിന് ബേബി ഫുഡ്ഡുപോലും ഇന്നു പരസ്യത്തിന്റെ സ്വാധീനത്തിലാണ് ഉപയോഗിക്കപ്പെടുന്നത്. കുട്ടികളുടെ ഓർമ്മശക്തി വർദ്ധിപ്പിക്കുവാൻ "ടോണിക് വൈൻ" ഉപയുക്തമാണെന്ന പരസ്യത്തിലൂടെ ചെറുപ്പം മുതലേ വൈൻ കൊടുത്ത് വളർത്തപ്പെടുന്ന കുട്ടി ഭാവിയിൽ മദ്യാപാനാസക്തിയിലേക്ക് പോകുന്നുവെന്ന് അടുത്തിടെ "ഒബ് സേർവർ" റിപ്പോർട്ട് ചെയ്തിരുന്നു. പരസ്യങ്ങൾ നമ്മുടെ ഉപബോധമനസ്സിൽ കടന്ന് നമ്മുടെ വീക്ഷണത്തെയും പെരുമാറ്റത്തെയും സ്വാധീനിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നുണ്ട്. നമ്മുടെ ഹൃദയത്തിന്റെ സ്വസ്ഥതയും ശാന്തതയും ഭദ്രതയും ഭഞ്ജിക്കുവാൻ പോരുന്ന സമ്മർദ്ദങ്ങളാണ് ചുറ്റുമുള്ള സാഹചര്യങ്ങൾ നമ്മുടെ മേൽ വരുത്തുന്നത്. നിരന്തരമായി കേൾക്കുകയും കാണുകയും വായിക്കുകയും ചെയ്യുന്നവ നമ്മുടെ മനസ്സിന്റെ അഗാധതലത്തിൽ ചെന്നെത്തുന്നു. അവ നമ്മുടെ മനസിന്റെ അഗാധതലത്തിൽ നിന്നും പ്രവൃത്തികളായി പരിണമിക്കുന്നു.

കൂട്ടുകാരെ,

പൗലൂസ് ശ്ലീഹാ പറയുന്നതുപോലെ ഈ ലോകത്തിലെ മലിനതകൾക്ക് അനുരൂപമാകാതെ ദൈവത്തിന്റെ കൃപയാൽ മനസ്സ് പുതുക്കി രൂപാന്തരപ്പെടുക. ധാർമ്മിക രംഗത്തെ മലിനീകരണത്തിൽ അകപ്പെടാതെ ദൈവത്തിനു പ്രസാദകരവും സമ്പൂർണ്ണവുമായ തിരുഹിതം വിവേചിച്ചറിയുക. നിശ്ചയമായും നല്ല ഭാവി ഉണ്ടാകും.

ദൈവം അനുഗ്രഹിക്കട്ടെ !

സ്നേഹപൂർവ്വം **ആനിച്ചേച്ചി.**

## അവാർഡ് ലഭിച്ചു



All India Conference of Intellectuals ഏർപ്പെടുത്തിയ "The Great Son of Kerala" അവാർഡിന് ബാംഗ്ലൂർ അൾസൂർ സരസ്വതീപുരം ഗോൾഡൻ കാസിലിൽ റിട്ട. ലഫ് കേണൽ കെ.സി. ജോർജ് അർഹ നായി. കൊച്ചിയിൽ നടന്ന ചടങ്ങിൽ മുൻ പഞ്ചാബ് ഗവർണ്ണറും കേരളാ ഹൈക്കോടതി ചീഫ് ജസ്റ്റീസുമായിരുന്ന ശ്രീ. ഒ.പി. വർമ്മ അവാർഡ് സമ്മാനിച്ചു. പന്തളം കുടശ്ശനാട് കരോട്ട് കുടുംബാംഗമായ ശ്രീ. കെ. സി. ജോർജ്ജ് കർണ്ണാടക പി.സി.സി. എക്സ് സർവ്വീസ്മെൻ സംഘടനാ ചെയർമാൻ കൂടിയാണ്. ബാംഗ്ലൂർ ഇന്ദിരാനഗർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകാംഗം.

## തെരഞ്ഞടുക്കപ്പെട്ടു



M.G.O.C.S.M കേന്ദ്ര സ്റ്റുഡൻസ് സെക്രട്ടറിയായി കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ ഇടവകാംഗവും പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് വിദ്യാർത്ഥിയുമായ സുജിൻ വർഗീസ് മാപ്പിള കണ്ടത്തിൽ തെരഞ്ഞെടുക്കപ്പെട്ടു.

## ബോധവൽക്കരണ ക്ലാസ്

സമൂഹത്തിൽ വർദ്ധിച്ചു വരുന്ന അസന്മാർഗ്ഗികവും, അക്രമാസക്തവുമായ വാർത്തകൾ മനുഷ്യസമൂഹത്തെ ഞെട്ടിപ്പിക്കുന്നവയാണ്. ഇവയിൽ പലതിലും നമ്മുടെ സഭാ മക്കളും ഉൾപ്പെടുന്നതായി മനസ്സിലാക്കുന്നതിനാൽ ഭദ്രാസനത്തിലെ +1 ക്ലാസ് മുതൽ മുകളിലോട്ട് (കോളേജ് തലം വരെ) പഠിക്കുന്ന ആൺകുട്ടികൾക്കുള്ള ഒരു ബോധവൽക്കരണ ക്ലാസ് 2012 ആഗസ്റ്റ് 19 ഞായറാഴ്ച ഉച്ചയ്ക്ക് 2 മണി മുതൽ 4 മണി വരെ ബഥേൽ അരമനയിൽ നടത്തുന്നു. പ്രസ്തുത ക്ലാസ്സിന് ശ്രീ. അജി വറുഗീസ് സുൽത്താൻ ബത്തേരി (HR Trainer & Councellor) നേതൃത്വം നൽകുന്നു.

## പെരുനാളും, വയോജന സംഗമവും

ഇടവങ്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയുടെയും ഇടവകയിലെ എം.പി.എം. യുവജനപ്രസ്ഥാനത്തിന്റെയും നേതൃത്വത്തിൽ വി. ദൈവമാതാവിന്റെ വാങ്ങിപ്പ് പെരുനാളും വയോജന സംഗമവും നടത്തപ്പെടുന്നു. 14 ന് വൈകിട്ട് 7 മണിയ്ക്ക് കുളിയ്ക്കാംപാലം കുരിശടിയിലേക്ക് ഭക്തിനിർഭരമായ റാസയും 15 ന് വി. കുർബ്ബാനയ്ക്കുശേഷം ഇടവകയുടെ 150-ാം വാർഷികത്തോടനുബന്ധിച്ച് ഇടവകയിലെ 80 വയസ്സിനു മുകളിലുള്ളവരെ ആദരിക്കുന്ന ചടങ്ങും നടത്തപ്പെടുന്നു. പ്രസ്തുത ചടങ്ങിൽ വികാരി ഫാ. തോമസ് പി. നൈനാൻ അദ്ധ്യക്ഷത വഹിക്കുന്നു.




വി. ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാളും, അഖില മലങ്കര ഓർത്തഡോക്സ് മർത്തമറിയം സമാജം വനിതാവാരവും അനുഗ്രഹകരമായി ആഗസ്റ്റ് 15 നു സമാപിച്ചു. നേതൃത്വം നൽകിയവരെയും, സംബന്ധിച്ച ഏവരെയും ദൈവം കൂടുതലായി അനുഗ്രഹിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. ഇടവകകളിൽ നിന്നും ലഭിച്ച വിവരങ്ങളുടെ അടിസ്ഥാനത്തിൽ താഴെപ്പറയുന്ന 2 കാര്യങ്ങളിൽ ബഹു. വൈദികരുടെ ശ്രദ്ധ ഉണ്ടാകണമേ.

1. ഏതു സന്ദർഭത്തിലും വി. കുമ്പസാരം നടത്തി വി. കുർബ്ബാന അനുഭവിക്കുന്ന പ്രായപൂർത്തിയായ സ്ത്രീ പുരുഷന്മാരുടെ പേരു വിവരങ്ങൾ കുമ്പസാര രജിസ്റ്ററിൽ എഴുതേണ്ടതാണ്.
2. വെള്ളവസ്ത്രം ധരിച്ച് വി. കുർബ്ബാനയിൽ സംബന്ധിക്കണമെന്ന് നിർബന്ധപൂർവ്വം ആഹ്വാനം ചെയ്യുമ്പോൾ നിവൃത്തിയില്ലാത്ത വിശ്വാസികൾ ആരെങ്കിലും, വെള്ളവസ്ത്രത്തിന്റെ അഭാവം കൊണ്ടു മാത്രം ആരാധനയിൽ സംബന്ധിക്കാതിരിക്കുന്നുവെങ്കിൽ ആയതിനുള്ള പരിഹാരം കണ്ടെത്തേണ്ടത് തികച്ചും അനിവാര്യമാണ്.

2013 ലേക്കുള്ള ഭദ്രാസന ഡയറിയിൽ, പരസ്യം നൽകുവാൻ ആഗ്രഹിക്കുന്നവർ സെപ്റ്റംബർ 30 നു മുമ്പായി ഭദ്രാസന ആഫീസുമായി ബന്ധപ്പെടേണ്ടതാണ്. 2012 ലെ ഭദ്രാസന ഡയറിയിലുള്ള ഫോൺനമ്പരുകളിലോ, മേൽവിലാസത്തിലോ തെറ്റുകൾ ഉണ്ടെങ്കിൽ, തിരുത്തലുകൾ രേഖാമൂലം ഭദ്രാസന ആഫീസിൽ അറിയിക്കുക.
ഏവർക്കും സുന്ദരമായ ഓണാശംസകൾ !!!
സ്നേഹപൂർവ്വം കർത്തൃശുശ്രൂഷയിൽ

**ഫാദർ മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ**
(ഭദ്രാസന സെക്രട്ടറി)

## CATH ഫെസ്റ്റ് 2012

ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രലിൽ വിവിധ പരിപാടികളോടുകൂടിയ CATH ഫെസ്റ്റ് 2012 ആഗസ്റ്റ് 15-ാം തീയതി റൈറ്റ്. റവ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം മാർത്തോമ്മാ വലിയ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് ഉദ്ഘാടനം നിർവ്വഹിക്കുന്നു. *പരിപാടികൾക്ക് വികാരി* ഫാ. **തോമസ് ജോസഫ്** **അഡ്വ. കെ.ജി. ജോസഫ്** (ട്രസ്റ്റി) **റ്റി.വി. വറുഗീസ്** (സെക്രട്ടറി) **ജേക്കബ് പി. ഫിലിപ്പ്, ജോൺ ഫിലിപ്പ്** (ജനറൽ കൺവീനർമാർ) എന്നിവർ നേതൃത്വം നൽകും.




**കാതേലിക്കേറ്റ് ശതാബ്ദി ആഘോഷം**

കാതോലിക്കേറ്റ് ശതാബ്ദി ആഘോഷത്തിന്റെ ഭാഗമായി കല്ലൂപ്പാറ സെന്റ് മേരീസ് പള്ളിയിൽവച്ച് നടത്തപ്പെട്ട സൺഡേസ്കൂൾ അദ്ധ്യാപകസംഗമം ഏറ്റവും അനുഗ്രഹപ്രദമായി നടത്തപ്പെട്ടു. ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പൂർണ്ണമായ സഹകരണം അദ്ധ്യാപകസംഗമത്തിൽ ഉണ്ടായിരുന്നു. പ്രോത്സാഹനം നല്കിയ ഇടവക വികാരിമാരോടും സഹകരിച്ച അദ്ധ്യാപകവൃന്ദത്തോടും പ്രത്യേകം അഭിനന്ദനം അറിയിക്കുന്നു.

**ഡിസ്ട്രിക്റ്റ് ഏകദിന സമ്മേളനം**

ഈ വർഷത്തെ ഡിസ്ട്രിക്റ്റ് തല ഏകദിന സമ്മേളനം ആദ്യമായി പന്തളം ഡിസ്ട്രിക്റ്റിൽ കുരമ്പാല സെന്റ് തോമസ് ഓർത്തഡോക്സ് ദേവാലയത്തിൽ വച്ച് അദ്ധ്യാപക-വിദ്യാർത്ഥി സംഗമമായി നടത്തപ്പെട്ടു. ഏറ്റവും അനുഗ്രഹപ്രദമായി നടത്തുവാൻ സഹായിച്ച ദേവാലയത്തോടും, വികാരി ബഹു. തോമസ് കൊക്കാപ്പറമ്പിലച്ചനോടും മാനേജിംഗ് കമ്മറ്റി ഇടവകാംഗങ്ങൾ, സഹപ്രവർത്തകർ എന്നിവരോടുള്ള കൃതജ്ഞത അറിയിക്കുന്നു.

ആഗസ്റ്റ് 26-ാം തീയതി ചെങ്ങന്നൂർ ഡിസ്ട്രിക്റ്റ് അദ്ധ്യാപക പരിശീലന ക്യാമ്പ് ചെങ്ങന്നൂർ ബഥേൽ മാർ ഗ്രീഗോറിയോസ് ദേവാലയത്തിലും, പുത്തൻകാവ് ഡിസ്ട്രിക്റ്റ് അദ്ധ്യാപക പരിശീലനം മെഴുവേലി ഹോളി ഇന്നസെന്റ് ദേവാലയത്തിൽ വച്ചും നടത്തപ്പെടുകയാണ്. എല്ലാ അദ്ധ്യാപകരും സമ്മേളനം വിജയപ്രദമാക്കാൻ പ്രാർത്ഥിക്കുകയും സഹകരിക്കുകയും ചെയ്യണം.

**ഭദ്രാസന അദ്ധ്യാപക പരിശീലനം**

ഈ വർഷത്തെ അദ്ധ്യാപക പരിശീലനം രണ്ട് മേഖലകളായി തിരിച്ച് നടത്തുവാൻ അഗ്രഹിക്കുകയാണ്. കുളനട സെന്റ് ജോർജ്ജ് ചാപ്പലിലും, ഉമയാറ്റുകര സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിലും സൗകര്യപ്രദമായി കേന്ദ്രം തെരഞ്ഞെടുത്ത് അദ്ധ്യാപകർ പങ്കെടുക്കണം. പുതിയ പാഠപുസ്തക നിലവിൽ വന്നതിനാൽ പാഠ്യവിഷയത്തോടു ബന്ധപ്പെടുത്തിയുള്ള ക്ലാസ്സുകളാണ് ക്രമീകരിക്കുന്നത്. ഓരോ യൂണിറ്റും എത്ര അദ്ധ്യാപകർ പങ്കെടുക്കും എന്ന വിവരം നേരത്തെ തന്നെ ഡിസ്ട്രിക്റ്റ് ഇൻസ്പെക്ടറെ അറിയിക്കേണ്ടതാണ്. വിശദമായ നോട്ടീസ് പുറകാലെ അയച്ചു തരുന്നതായിരിക്കും.

**അർദ്ധവാർഷിക പരീക്ഷ**

അർദ്ധവാർഷിക പരീക്ഷകൾ ഭംഗിയായി നടന്നുവെങ്കിലും പല കുട്ടികളും പരീക്ഷ എഴുതാതെയും റഗുലറായി സൺഡേസ്കൂളിൽ പങ്കെടുക്കാതിരിക്കുന്നതായും ബോദ്ധ്യപ്പെട്ടിട്ടുണ്ട്. യൂണിറ്റ് തലത്തിൽ കൂടി ടി വിഷയങ്ങൾ പരിഹരിക്കപ്പെടുവാൻ ശ്രദ്ധിക്കണം.

കൗൺസിലിനുവേണ്ടി,
സൺഡേസ്കൂൾ ഡയറക്ടർ
**ജി. വർഗീസ് കാവുംപുറം**

# ദശാംശ പദ്ധതി

**തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ് 22.07.20.2012**

564ശ്രീ. ജോർജ്ജ് വർഗ്ഗീസ്, നീലങ്കേരിൽ തെക്കേമുറിയിൽ,565ശ്രീമതി ഏലിയാമ്മ ഉമ്മൻ, 566 ശ്രീ. പി. റ്റി. മാത്യു, പുളിയിലയിൽ,567ശ്രീ. എം. കെ. ജേക്കബ്, മുരിങ്ങശ്ശേരിൽ,568ശ്രീ. കെ. എം. മാമ്മൻ, വളംപറമ്പിൽ,569ശ്രീ. പി.തോമസ്, പാറക്കുതാഴെ,570ശ്രീ. ചാക്കോ മത്തായി, മുരിങ്ങശ്ശേരിൽ,571ശ്രീ. കെ. ജെ. ജോൺ, കരിമ്പിനേത്ത്,572ശ്രീമതി അച്ചാമ്മ മാത്യു, മുരിങ്ങശ്ശേരിൽ മാലൻകാലാവിൽ,573ശ്രീ. ഫിലിപ്പ് മത്തായി, പൂച്ചേരിൽ കിഴക്കേതിൽ,574ശ്രീമതി അന്നമ്മ മാത്യു, ചേലക്കുഴിയിൽ,575ശ്രീമതി മറിയാമ്മ ജോൺ, കറുകയിൽ,576ശ്രീമതി സാറാമ്മ വർഗ്ഗീസ്, മുരിങ്ങശ്ശേരിൽ,577 ശ്രീമതി അന്നമ്മ മത്തായി, കാട്ടൂർ മുത്തൂറ്റ് കാലായിൽ,578ശ്രീ. വി. എം. കോശി, വല്യയ്യത്ത്,579 ശ്രീ. ഫിലിപ്പോസ് നൈനാൻ, കല്ലൂത്തറ,580ശ്രീമതി സാറാമ്മ വർഗ്ഗീസ്, പാറക്കുതാഴെ,581ശ്രീമതി ഏലിയാമ്മ ചെറിയാൻ, മുരിങ്ങശ്ശേരിൽ മൂലേക്കുന്നിൽ,582ശ്രീ. ലാലു എം. ജോർജ്ജ്, മുരിങ്ങശ്ശേരിൽ പുത്തൻപീടികയിൽ,583ശ്രീ. എം. വി. ചാക്കോ, മുരിങ്ങശ്ശേരിൽ മണ്ണാറത്തോട്ടിൽ,584 ശ്രീ. എം. കെ. ജേക്കബ്, മുരിങ്ങശ്ശേരിൽ,585ശ്രീ. എം. വി. പാപ്പി, മുരിങ്ങശ്ശേരിൽ,586ശ്രീ. ജോൺ വർഗ്ഗീസ്, മുളയക്കുന്നത്ത് നവീനാ ഹോം,587ശ്രീ. ജിജി ജോർജ്ജ്, മേപ്രത്ത് ചരിവുകാലായിൽ,588 ശ്രീ. എ. റ്റി. യോഹന്നാൻ, അബ്രത്തിൽ,589ശ്രീ. എം. കെ. ചാക്കോ, മുരിങ്ങശ്ശേരിൽ,590ശ്രീ. എം. വി. പാപ്പി, മുരിങ്ങശ്ശേരിൽ,591ശ്രീ. തോമസ് വർഗ്ഗീസ്, പറത്തോലിൽ,592റവ. ഫാ. ഐപ്പ് പി. സാം, പ്ലാച്ചേരിൽ ,593 ശ്രീ. ചാണ്ടപ്പിള്ള പി. സാം, പ്ലാച്ചേരിൽ,594ശ്രീ. എ. സി. വർഗ്ഗീസ്, ആനക്കുഴിയിൽ,595 ശ്രീ. എം. എ. സോളമൻ, മുരിങ്ങശ്ശേരിൽ,596 ശ്രീ. കെ. റ്റി. തോംസൺ, മുളമൂട്ടിൽ,597ശ്രീ. സി. എം. വർഗ്ഗീസ്, കൊച്ചുവിഴാലിൽ,598ശ്രീ. തങ്കച്ചൻ, കല്ലൂത്തറ,599ശ്രീ. കെ. എൻ. റിജുക്കുട്ടി,600ശ്രീമതി മേരി വർഗ്ഗീസ്, അബ്രത്തിൽ,601ശ്രീ. റ്റി. റ്റി. വർഗ്ഗീസ്, വാഴയിൽ,602ശ്രീമതി അച്ചാമ്മ മത്തായി, പൂച്ചേരിൽ,603ശ്രീ. വർഗ്ഗീസ് ഫിലിപ്പ്, കാട്ടൂർ,604ശ്രീ. കെ. എം. മത്തായി, സാജൻ വില്ല,607ശ്രീ.സ്ക്കറിയ വർഗ്ഗീസ്, കുന്നത്തറയിൽ,608ശ്രീ. കെ.എം. വർഗ്ഗീസ്, കൊച്ചുവിഴാലിൽ,609ശ്രീ. ജോൺ മാത്യു, ചെരുപ്പേലിൽ,610ശ്രീ. കെ. എൻ. നൈനാൻ, കല്ലൂത്തറ ,611ശ്രീ. കെ. സി. ജോർജ്ജ്, കാട്ടൂർ,612ശ്രീ. പി. റ്റി. ഫിലിപ്പ്, ചിറത്തലയ്ക്കൽ ,613ശ്രീ. മത്തായി ഉമ്മൻ, മുരിങ്ങശ്ശേരിൽ,614ശ്രീ. ജോവിൻ മാത്യു ചാക്കോ, മുരിങ്ങശ്ശേരിൽ എബനേസർ,615ശ്രീ. എം. റ്റി. വർഗ്ഗീസ്, മുരിങ്ങശ്ശേരിൽ ബ്രദർ ഭവൻ,616ശ്രീ. കെ. എസ്. ഏബ്രഹാം, കുന്നത്തറയിൽ,617ശ്രീ. വി. പി. ഡേവിഡ്, വല്യയ്യത്ത്,618 ശ്രീമതി ചിന്നമ്മ മത്തായി, നീലങ്കേരിൽ,619ശ്രീ. കെ. എൻ മാത്തുക്കുട്ടി, കല്ലൂത്തറ,620ശ്രീ. ജോൺ വർഗ്ഗീസ്, മുരിങ്ങശ്ശേരിൽ,621ശ്രീ. ഫിലിപ്പ് സ്ക്കറിയ, കാട്ടൂർ,622ശ്രീ. എം. റ്റി. മത്തായി, മാധവശ്ശേരിൽ ഷാജി വില്ല,623ശ്രീ. കെ. വി. കുഞ്ഞമ്മ, പുറത്തുംമുറിയിൽ,624ശ്രീ. എൻ. സി. കുര്യൻ, നീലങ്കേരിൽ,625ശ്രീ. കുര്യൻ മാത്യു, നീലങ്കേരിൽ,626റവ. ഫാ. നൈനാൻ കെ. ജോർജ്ജ്, കൊട്ടക്കാട്ട് പുത്തൻവീട്

**മാന്തളിർ സെന്റ് തോമസ് 29 07 2012**

627ശ്രീ. കെ. ജോൺ, ഇളയശ്ശേരിൽ പീസ് കോട്ടേജ്,628ശ്രീ. എം. റ്റി. ജോൺ, കളീക്കൽ,629ശ്രീമതി മിനി ജോസ്, വടക്കേത്തലയ്ക്കൽ,630ശ്രീ. കെ. സി. വർഗ്ഗീസ്, ഒറ്റപ്ലാവിൽ,631ശ്രീമതി അജിനാ എം. വർഗ്ഗീസ്, മുട്ടത്തറ,632ശ്രീ. ജോൺ റ്റി. വർഗ്ഗീസ്, തെക്കേപ്പടിയത്ത് തെക്കേതിൽ,633ശ്രീമതി തങ്കമ്മ ബേബി, ബെന്നി ഭവൻ,634ശ്രീ. രാജു കെ, കൃപാലയം,635ശ്രീ. ജോൺ തോമസ്, പ്ലാവുനിൽക്കുന്നതിൽ,636ശ്രീ. പി. വൈ. ജോസഫ്, പുതുപറമ്പിൽ,637ശ്രീ. കുഞ്ഞൂട്ടി, തയ്യിൽ കിഴക്കേതിൽ,638ശ്രീ. കുഞ്ഞുകുട്ടി, വടക്കേതലയ്ക്കൽ,639ശ്രീമതി തങ്കമ്മ ജോർജ്ജ്, തേരകത്തിനാൽ,640ശ്രീമതി റാഹേൽ, നാലുതുണ്ടത്തിൽ,641ശ്രീ. ജീസസ് വർഗ്ഗീസ്, ജെസ്സി നിലയം,642ശ്രീ. കെ.സി. തോമസ്, കൈപ്പിലാലിൽ,643ശ്രീ. വി. എസ്. ജോർജ്ജ്, വലിയകാലായിൽ,644ശ്രീ. വി. കെ. ബാബു, വട്ടയ്യത്ത് ബഥേൽ ഭവൻ,645ശ്രീ. സി. എസ്. വർഗ്ഗീസ്, വിബിൻ വില്ല,646ശ്രീമതി ചിന്നമ്മ ചാക്കോ, വിളയിൽ തെക്കേതിൽ,647ശ്രീമതി ലിറ്റി ജിബു, വിളയിൽ തെക്കേതിൽ,648ശ്രീ. പൊന്നച്ചൻ, സി. പി., ചെങ്ങാലിപ്ലാക്കൽ,649ശ്രീ. സോളമൻ ഡാനിയേൽ, എടുക്കാട്ടിൽ,650ശ്രീ. സാമുവേൽകുട്ടി, ആലുംപാലയ്ക്കൽ,651ശ്രീ. മാത്യു ചാക്കോ, കൊല്ലരേത്ത്,652ശ്രീ. സാറാമ്മ വർഗ്ഗീസ്, ഇളയശ്ശേരിൽ,653ശ്രീ. ഡാനിയേൽ, പാടിപ്പുരയ്ക്കൽ വടക്കേതിൽ,654ശ്രീ. ഫിലിപ്പ് വർഗ്ഗീസ്, നെടിയകാലായിൽ പുത്തൻപുരയിൽ,655ശ്രീ. ഇ. മത്തായി, ഇടക്കുറ്റിയിൽ,656ശ്രീ. വില്ലി ജോയ്സ്, മിനി വില്ല,657ശ്രീമതി വൽസമ്മ യോഹന്നാൻ, എടുക്കാട്ടിൽ,658ശ്രീ. രാജൻ തോമസ്, വലിയവിളയിൽ,659ശ്രീ. വി. ഐ. തോമസ്, വലിയവിളയിൽ,660ശ്രീ. ഏലിയാമ്മ തോമസ്, കൊല്ലശ്ശേരിൽ തെക്കേതിൽ,661 ശ്രീ. കെ. സി.ചാക്കോ, കൊറ്റിനാട്ടേത്ത് ,662ശ്രീ. ജിമ്മി, മണ്ണിൽ,663ശ്രീ. തോമസ് സ്റ്റീഫൻ, പുതുപറമ്പിൽ പുത്തൻവീട്,664ശ്രീ. തോമസ് തങ്കച്ചൻ, പേരുവിള കിഴക്കേതിൽ,665ശ്രീ. അച്ചൻകുഞ്ഞ്, തുണ്ടിൽ,666ശ്രീ. ജോർജ്ജ്കുട്ടി, ആനംപാലയ്ക്കൽ,667ശ്രീ. തോമസ്, കാഞ്ഞിരംനിൽക്കുന്നതിൽ,668ശ്രീ. ജോർജ്ജ് മാത്യു, കൊറ്റിനാട്ടേത്ത് കോട്ടേജ്,669ശ്രീ. മാത്യൂസ്, കൊറ്റിനാട്ടേത്ത് ,670ശ്രീ. റെജി, മങ്കുഴിയിൽ,671ശ്രീ. ജോർജ്ജ്, പാണ്ടിശ്ശേരിൽ,672ശ്രീ. സെലിൻ സജി, കൊറ്റിനാട്ടേത്ത് കൃപാഭവൻ,673ശ്രീ. എം. ഡാനിയേൽ, മണ്ണിൽ പുത്തൻവീട്,674ശ്രീ. റ്റി. എം. സാമുവേൽ, തെക്കേകുറുമ്പിലേത്ത്, 675ശ്രീ. ചാക്കോ വർഗ്ഗീസ്, വിളയിൽ മെൽവിൻ കോട്ടേജ്,676ശ്രീ. കെ. പി. ജോർജ്ജ്, കൊറ്റിനാട്ടേത്ത്,677ശ്രീ. എ. കെ. ജോസ്, ആലുപാലയ്ക്കൽ,678ശ്രീ. തോമസ് ഐപ്പ്, മാങ്കുഴിയിൽ തോമസ് വില്ല,679ശ്രീ. റ്റി. കെ. ജോൺ, തയ്യിൽ പടിഞ്ഞാറ്റേതിൽ,680ശ്രീ.സ്ക്കറിയാ പി. ഡി., സാജൻ വില്ല,681ശ്രീ. മത്തായി പി. ഡി., മനോജ് വില്ല,682ശ്രീ. ജോസഫ് പി.കെ., പുതുപറമ്പിൽ ,683ശ്രീ. അനിൽ ജോസ്, കോയിപ്പുറത്ത്,684ശ്രീ. കെ. വി. ജോൺ, കുഴിയമ്പറമ്പിൽ,685ശ്രീ. കെ. ജെ. ബിയോജ്, ജുബിൻ വില്ല,686ശ്രീ. മത്തായി കെ. വി., കക്കുന്നിൽ പടിഞ്ഞാറ്റേതിൽ ,687ശ്രീ. മിനോഷ് മോഹൻ, മോഹനവില്ല,689ശ്രീ.അജി തോമസ്, വാലുപറമ്പിൽ പീസ് വില്ല,690ശ്രീ. കെ. കെ. വർഗ്ഗീസ്, പുത്തൻവീട്ടിൽ പടിഞ്ഞാറ്റേതിൽ,691ശ്രീ. സൂസമ്മ വർഗ്ഗീസ്, കീപ്പള്ളിൽ പടിഞ്ഞാറ്റേതിൽ,692ശ്രീ. സണ്ണി വർഗ്ഗീസ്, കാവിൽ പുത്തൻവീട്,693ശ്രീ. കെ. കെ. രാജൻ, റെഞ്ചി ഭവൻ,694ശ്രീ. സാമുവേൽ മത്തായി, മുട്ടാണിക്കിഴക്കേതിൽ ലിജോ ഭവൻ,695ശ്രീ. എ. വി. ജോർജ്ജ്, കൊച്ചുതുണ്ടത്തിൽ,696ശ്രീ. പി. ജി. വർഗ്ഗീസ്, പൊന്നാലയ്യത്ത്,697ശ്രീ. കെ.കെ.ജോൺ,698ശ്രീ. ജോസ് മാത്യു, ജെസ്റ്റിൻ കോട്ടേജ്,699ശ്രീ. ഡാനിയേൽ തോമസ്, ഒറ്റപ്ലാവില,700ശ്രീ. പി. റ്റി. ഉമ്മൻ, തയ്യിൽ പുത്തൻവീട്,701ശ്രീ. മാത്യു വർഗ്ഗീസ്, മനോജ് ഭവൻ,702ശ്രീ. എം. വി. സാമുവേൽ, മോടിയിൽ,703ശ്രീ. ജോർജ്ജ്, റിജോ ഭവൻ,704ശ്രീ. വി. എം. മത്തായി, വിളയിൽ തെക്കേതിൽ,705ശ്രീ. വർഗ്ഗീസ് ഉമ്മൻ, 706ശ്രീ. പി. വി. സാമുവേൽ, മണ്ണിൽ,707ശ്രീ. മോഹൻ ജേക്കബ്, 708ശ്രീ. ഇ. കെ. വർഗ്ഗീസ്, മോടിയിൽ പീസ് വില്ല,709ശ്രീ. പി. ഡി. ജോസഫ്, പുത്തൻപറമ്പിൽ,710ശ്രീ. കെ. ജി. സാമുവേൽ, മണ്ണൂർ വടക്കേതിൽ,711ശ്രീ. വി.എം. വർഗ്ഗീസ്, വലിയപറമ്പിൽ,712ശ്രീ. പി. ഒ. ഡാനിയേൽ, ബിൻസി ഭവൻ,713ശ്രീ. റോയ് വർഗ്ഗീസ്, 714ശ്രീ. എം. ജി. ഏബ്രഹാം, കൈതക്കാട്ട്,715ശ്രീ. ടോണി, കിഴക്കേകുറ്റിയിൽ

## A PRAYER TO HOLY SPIRIT

*Holy Spirit ! Thou who make me see everything and show me the way to reach my ideals, thou who give me the divine gift to forgive and forget the wrong that is done to me, I, in this short dialogue want to thank you for everything and affirm once more that I do not want to be seperated from you, no matter how great the material desires may be; I want to be with you and my loved ones in Your perpetual Glory (mention your request). Thank you Holy Spitit For your Love towards me and my loved ones. Amen.*

*Alexander Cherian, Assariath*

## ദിവ്യബോധനം സെമിനാർ

ദിവ്യബോധനം POCE, DOCE സെമിനാർ സെപ്റ്റംബർ 15-ാം തീയതി ശനിയാഴ്ച 10 മണിക്ക് ബഥേൽ അരമനയിൽ നടത്തപ്പെടും. സഭയിൽ വിശ്വാസികളുടെ പങ്കാളിത്തം (ദൈവജനം), ഭാരത സഭാ ചരിത്രം ( ആധുനിക ഭാരത സഭ) എന്നീ വിഷയങ്ങളെ ആസ്പദമാക്കി ഫാ. ഷിബു വറുഗീസ് ക്ലാസ്സെടുക്കും.

## പുതുവസ്ത്രം നൽകി

ഉമയാറ്റുകര സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളിയിലെ സീനിയർ സിറ്റിസൺസ് അംഗങ്ങളുടെ സംഘടനയായ സെന്റ് ജോൺസ് ഫെലോഷിപ്പിന്റെ ആഭിമുഖ്യത്തിൽ വികാരി റവ. ഫാ. തോമസ് തേക്കിലിന്റെ നേതൃത്വത്തിൽ പാണ്ടനാട് ശാന്തിതീരം അന്തേവാസികളെ സന്ദർശിച്ച് പുതുവസ്ത്രങ്ങൾ നൽകി. റ്റി. തോമസ്, റ്റി.വി. ജോൺ, നൈനാൻ വർഗീസ്, ഐ.സി. വർഗീസ് എന്നിവർ പ്രസംഗിച്ചു.

## ഏകദിനസമ്മേളനം

ചെങ്ങന്നൂർ ഡിസ്ട്രിക്ട് സണ്ടേസ്ക്കൂൾ അദ്ധ്യാപക ഏകദിന സമ്മേളനവും വാർഷികവും 26-08-2012 ഞായറാഴ്ച ബഥേൽ അരമനപ്പള്ളിയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്നതാണ്. 2 മണിക്ക് നടക്കുന്ന പൊതുസമ്മേളനം നി.വ.ദി.ശ്രീ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്യുന്നതാണ്. ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗീസ്, ഫാ. തോമസ് വർഗീസ് അമയിൽ, ഫാ. ജിബു ഫിലിപ്പ്, ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. കുര്യൻ ജോസഫ്, ജി. വർഗീസ്, സി. എം. തോമസ്, മാസ്റ്റർ നവീൻ പ്രിൻസ് എന്നിവർ ആശംസകൾ അർപ്പിക്കുന്നതുമാണ്.

## ORTHODOX CHRISTIAN YOUTH MOVEMENT
## 76TH INTERNATIONAL CONFERENCE 2012

**RECEIPTS AND PAYMENTS ACCOUNT FOR THE PERIOD ENDED 5TH AUGUST 2012.**

| RECEIPTS | AMOUNT | PAYMENTS | AMOUNT |
|---|---|---|---|
| TO OPENING BALANCE (SCHEDULE 'A) | 1,419.00 | By Suppliment | 64,150.00 |
| Donation:- | | File Folder and Badge | 79,705.00 |
| (General, Advertisement, Food, Arch etc) | 1,210,100.00 | MOC Prayer Book | 4,320.00 |
| Kanikka | 1,864.00 | Printing and Stationery | 90,525.00 |
| H.G. Thomas Mar Athanasios Advance | 150,000.00 | Publicity Expenses | 28,000.00 |
| Bank Interest | 544.00 | Press Conference | 400.00 |
| | | Asianet Satellite Communication | 11,236.00 |
| | | Travelling Expenses | 14,710.00 |
| | | Flag | 7,381.00 |
| | | Refreshment | 5,320.00 |
| | | Food Expenses | 580,000.00 |
| | | Complimentary | 39,256.00 |
| | | Cultural Activity- Magic | 83,000.00 |
| | | Chendamelam | 5,000.00 |
| | | Bed Rent | 33,700.00 |
| | | Momento | 2,900.00 |
| | | Light and Sound | 60,000.00 |
| | | Arch | 39,720.00 |
| | | Choir | 15,000.00 |
| | | Pandal | 37,700.00 |
| | | Security Expenses | 7,000.00 |
| | | Stage and Expenses | 7,000.00 |
| | | Stage and Decoration | 12,000.00 |
| | | Flex | 10,020.00 |
| | | Labour Charges | 9,500.00 |
| | | Advance Repaid to H.G | 100,000.00 |
| | | Miscellaneous Expenses | 6,955.00 |
| | | Closing Balance (Schedule 'A' | 16,429.00 |
| **Total** | **1,363,927.00** | **Total** | **1,363,927.00** |

**Cash and Bank Balances (Schedule 'A')**

| | Opening Balance | Closing Balance |
|---|---|---|
| UCO Bank | | |
| A/c No: 1915110006450 | 1,419.00 | 707.00 |
| Cash in Hand | | 15, 722.00 |
| | 1,419.00 | 16,429.00 |

*Thiruvalla*
*07-08-2012*

H.G. Thomas Mar Athanasios Metropolitan (Patron)
Fr. Mathew Varghese(General Convenor)
Fr. Joseph Kuriakose (Convenor), Mr. Biju Mathew (Convenor)

***Examined and found correct***
***P.K.Raju & Sons,***
***Chartered Accountants, Thiruvalla***